# വിശ്വാസത്തിന്റെ അടിത്തറ

മുഹമ്മദ്ബ്നു സ്വാലിഹ്
അൽ ഉഥൈമീൻ(റ)

**വിവർത്തനം:**
**സയ്യിദ് സഅ്ഫർ സ്വാദിഖ്**
**ജുബൈൽ ദഅ്വാ സെന്റർ**
**സൗദി അറേബ്യ**

# شرح أصول الإيمان

**لفضيلة الشيخ/ محمد بن صالح العثيمين (رحمه الله)**
**ترجمة : سيد سعفر صادق**

**المكتب التعاوني للدعوة والإرشاد وتوعية الجاليات بالجبيل**
**المملكة العربية السعودية**

# شرح أصول الإيمان

(باللغة مليالم )

تأليف

**محمد بن صالح العثيمين (رحمه الله)**

ترجمة

**سيد سعفر صادق**

مراجعة

**محمد كبير**

**المكتب التعاوني للدعوة والإرشاد وتوعية الجاليات بالجبيل**
**المملكة العربية السعودية**

طبعة الأولى: 1426 هـ

# വിഷയ സൂചിക. الفهارس

# വിവർത്തകക്കുറിപ്പ്:

അല്ലാഹു മനുഷ്യന് നൽകിയിട്ടുള്ള അനുഗ്രഹമാണ് യഥാർത്ഥ സത്യമതം. അതിൻെറ അടിത്തറകളിൽ പെട്ടതാണ് ഇസ്‌ലാം, ഈമാൻ, ഇഹ്സാൻ എന്നീ മൂന്ന് ഘടകങ്ങൾ. ഇവ ശരിക്കും മനസ്സിലാക്കേണ്ടത് ഓരോ സത്യവിശ്വാസിയുടെയും നിർബ്ബന്ധ ബാധ്യതയുമാണ്. അതാണ് നമുക്ക് ഹദീസ് ജിബ്‌രീൽ(അ)യിൽ കാണാൻ കഴിയുന്നത്. അത് ഇപ്രകാരമാകുന്നു.

ഉമർ(റ)വിൽ നിന്ന് നിവേദനം. അദ്ദേഹം പറഞ്ഞു: പ്രവാചകനോടൊത്ത് ഞങ്ങൾ ഒരു ദിവസം ഇരിക്കേ, തനി വെള്ള വസ്ത്രം ധരിച്ച്, കറുത്തിരുണ്ട മുടികളുള്ള ഒരാൾ പ്രത്യക്ഷപ്പെട്ടു, ഞങ്ങളിൽ ആർക്കും തന്നെ അദ്ദേഹത്തെ പരിചയമില്ല, മാത്രമല്ല അദ്ദേഹത്തിൽ യാത്രയുടെ ഒരു ലക്ഷണവുമില്ല. അങ്ങിനെ തൻെറ കാൽമുട്ടുകൾ പ്രവാചകൻെറ കാൽമുട്ടിനോട് ചേർത്ത് വെച്ച്, കൈകൾ തുടയിൽ വെച്ച് പ്രവാചകൻെറ യടുത്തിരുന്ന് ചോദിച്ചു, അല്ലയോ മുഹമ്മദേ, ഇസ്‌ലാമെന്താ ണെന്ന് അറിയിച്ച് തന്നാലും?

അപ്പോൾ പ്രവാചകതിരുമേനി പറഞ്ഞു: ഇസ്‌ലാമെന്ന് പറഞ്ഞാൽ "അല്ലാഹുവല്ലാതെ ആരാധ്യനില്ലന്നും, മുഹമ്മദ്(സ) അവൻെറ പ്രവാചകനാണെന്നും നീ സാക്ഷ്യ പ്പെടുത്തലും, നമസ്കാരം നിലനിർത്തലും, നിർബ്ബന്ധ ദാനമായ സകാത്ത് കൊടുക്കലും, റമളാൻ മാസത്തിൽ വ്യതമനുഷ്ഠിക്കലും, നിനക്ക് കഴിയുമെങ്കിൽ മക്കയിൽ പോയി പരിശുദ്ധ ഹജ്ജ് കർമ്മം ചെയ്യലുമാണ്" അപ്പോൾ അദ്ദേഹം പറഞ്ഞു: "താങ്കൾ സത്യം പറഞ്ഞു" അദ്ദേഹം ചോദിക്കുകയും സത്യപ്പെടുത്തുകയും ചെയ്തപ്പോൾ ഞങ്ങൾക്കൽഭുതമായി എന്ന് സ്വഹാബികൾ പറഞ്ഞു:

ഈമാനെന്താണെന്ന് അറിയിച്ച് താ എന്ന് അദ്ദേഹം വീണ്ടും നബിയോട് ആവശ്യപ്പെട്ടു, അപ്പോൾ പ്രവാചകൻ പറഞ്ഞു: വിശ്വാസം എന്നാൽ അല്ലാഹുവിലും, അവൻെറ മലക്കുകളിലും, അവൻെറ വേദഗ്രന്ഥങ്ങളിലും, അവൻെറ പ്രവാചകന്മാരിലും, അവസാനനാളിലും, വിധി നിർണ്ണയത്തിലും (അത് നല്ലതായാലും, ചീത്തയായിരുന്നാലും) വിശ്വസിക്കലാകുന്നു. അദ്ദേഹം പറഞ്ഞു: നീ സത്യം പറഞ്ഞു. ഇഹ്സാൻ (നന്മ) എന്താണെന്ന് അറിയിച്ച് തന്നാലും, പ്രവാചകൻ പറഞ്ഞു: “അല്ലാഹുവിനെ കാണുന്നത് പോലെ അവനെ നീ ആരാധിക്കുക, ഇനി നിനക്ക് അല്ലാഹുവിനെ കാണാൻ സാധ്യമല്ലെങ്കിലും അവൻ നിന്നെ കാണുന്നുണ്ട്”

അദ്ദേഹം പറഞ്ഞു: അവസാന നാളിനെ കുറിച്ച് അറിയിച്ച് തരിക, പ്രവാചകൻ പറഞ്ഞു: “ചോദിക്കപ്പെട്ടവൻ ചോദിച്ചവനേക്കാൾ ഈ കാര്യത്തിൽ അറിവുള്ളവനല്ല, എന്നാൽ അതിൻെറ അടയാളത്തെ പറ്റി അറിയിച്ച് തന്നാലുമെന്നദ്ദേഹം പറഞ്ഞു: പ്രവാചകൻ പറഞ്ഞു: അടിമ സ്ത്രീ തൻെറ യജമാനത്തിയെ പ്രസവിക്കലും, നഗ്ന പാദകരും, ആട്ടിടയന്മാരും, പാവപ്പെട്ടവരും കെട്ടിടങ്ങളിൽ പരസ്പരം മൽസരിക്കലും അതിൻെറ അടയാളത്തിൽപ്പെട്ടതാണ്.

തുടർന്നദ്ദേഹം അവിടെ നിന്നും അപ്രത്യക്ഷനായി, ഞാൻ അൽപനേരം അവിടെ തന്നെ ചിലവഴിച്ചു, പിന്നെ പ്രവാചകൻ ചോദിച്ചു: “അല്ലയോ ഉമറേ, അതാരാണെന്ന് നിനക്കറിയുമോ? അല്ലാഹുവും അവൻെറ പ്രവാചകനും അറിയുമെന്ന് പറഞ്ഞു. അപ്പോൾ പ്രവാചകൻ(സ) പറഞ്ഞു: “നിങ്ങൾക്ക് നിങ്ങളുടെ മതം പഠിപ്പിച്ച് തരുവാൻ വേണ്ടി ജീബ്രീൽ(അ) ആകുന്നു ആ വന്നത്”. (മുസ്ലിം).

ഈ ലഘു കൃതിയിൽ പണ്ഡിതനും, എഴുത്തുകാരനുമായിട്ടുള്ള ശൈഖ് മുഹമ്മദ്ബ്നു സ്വാലിഹ് അൽഉഥൈമീൻ(റ) വിവരിക്കുന്നത് ഈമാനിനെപ്പറ്റിയാണ്. സാധാരണക്കാർക്കും, പണ്ഡിതന്മാർക്കും ഒരുപോലെ ഉപകാരപ്പെടുന്ന രൂപത്തിലാണ് അദ്ദേഹം ഈ കൃതി തയ്യാറാക്കിയിട്ടുള്ളത്. അല്ലാഹു അദ്ദേഹ

ത്തിൽ നിന്ന് ഇത് ഒരു സൽകർമ്മമായി സ്വീകരിക്കുമാറാവട്ടെ. ആമീൻ

അറബിയിൽ വിരചിതമായ ഒരു കൃതി വിവർത്തനം ചെയ്യപ്പെടുമ്പോഴുണ്ടാകുന്ന ഭാഷാ പരമായ പ്രശ്നങ്ങൾ ഈ പുസ്തകത്തിൽ വന്നിട്ടുണ്ടാകുമെന്ന് വിനയപൂർവ്വം സമ്മതിക്കുകയാണ്. അപാകതകൾ കാണുന്നുവെങ്കിൽ ഉണർത്താൻ ശ്രദ്ധിക്കണമെന്ന് അഭ്യർത്ഥിക്കുകയാണ്. അല്ലാഹു ഇതൊരു സൽകർമ്മമായി സ്വീകരിക്കട്ടെ. ഇത് പുറത്തിറക്കുന്ന ജുബൈൽ ദഅ്വാ സെൻററിൻെറ പ്രവർത്തകർക്കും, അതിന് സഹായിച്ച മഹത് വ്യക്തിത്വങ്ങൾക്കും അല്ലാഹു തക്കതായ പ്രതിഫലം നൽകുമാറാവട്ടെ, ആമീൻ.

സയ്യിദ് സഅ്ഫർ സ്വാദിഖ്
ജുബൈൽ ദഅ്വ സെൻറർ
ജുബൈൽ - 31951
പി.ബി നമ്പർ: 1580
സഊദി അറേബ്യ
ടെലി: 03- 3665500 - 1030
Email: sssadik@rediff.com

# മുഖവുര

പരമകാരുണികനും, കരുണാനിധിയുമായ അല്ലാ ഹുവി ൻെറ നാമത്തിൽ.

സർവ്വ സ്തുതിയും അല്ലാഹുവിന്, ഞങ്ങൾ അവനെ സ്തുതിക്കുകയും, അവനോട് പാപമോചനം നടത്തുകയും, അ വനിലേക്ക് പശ്ചാതാപിക്കുകയും ചെയ്യുന്നു. ഞങ്ങളിലുള്ള മാ നസിക പ്രയാസങ്ങളെ തൊട്ടും, ചീത്ത പ്രവർത്തനങ്ങളെ തൊ ട്ടും അല്ലാഹുവിനോട് കാവലിനെ ചോദിക്കുന്നു. അല്ലാഹു സ ന്മാർഗിയാക്കിയവനെ ദുർമാർഗിയാക്കുവാനും, ദുർമാർഗിയാക്കി യവനെ സന്മാർഗിയാക്കുവാനും ആർക്കും സാധ്യമല്ല. ഏക നായ അല്ലാഹുവല്ലാതെ ആരാധനക്കർഹനില്ലെന്നും, അവന്ന് യാതൊരു പങ്കുകാരനില്ലെന്നും, മുഹമ്മദ് അവൻെറ ദാസനും, പ്രവാചകനുമാണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു. പ്രവാച കരിലും, അനുചരന്മാരിലും, അവരെ നന്മയിൽ പിൻപറ്റി യവരി ലും അളവറ്റ സമാധാനം വർഷിക്കുമാറാവട്ടെ.

തൗഹീദീ വിജ്ഞാനം ഏറ്റവും ഉന്നതവും, ഉദാത്തവും, നിർബ്വന്ധമായി ഓരോരുത്തരും അറിഞ്ഞിരിക്കേണ്ടതുമാണ്. കാ രണം അല്ലാഹുവിനെപ്പറ്റിയുള്ള അറിവും, അവൻെറ നാമ വി ശേഷണങ്ങളിലുള്ള വിജ്ഞാനവും കരസ്ഥമാക്കുകയെന്നത് അടിമകൾക്ക് അല്ലാഹുവിനോടുള്ള ബാധ്യതായാണ്.

മാത്രമല്ല, ഉന്നതനായ അല്ലാഹുവിലേക്കെത്തുവാനുള്ള പാതയുടെ താക്കോലും, മതനിയമങ്ങളുടെ അടിത്തറയും ഇത് തന്നെയാണ്.

സർവ്വ പ്രവാചകന്മാരും ഈ സത്തയിലേക്ക് പരമ പ്ര ധാനമായി ജനങ്ങളെ ക്ഷണിക്കുവാൻ കാരണവും ഇത് തന്നെ യാണ്. അല്ലാഹു പറയുന്നു:

)

( 25 : )(

“ഞാനല്ലാതെ യാതൊരു ദൈവവുമില്ല. അതിനാൽ എന്നെ നിങ്ങൾ ആരാധിക്കൂ എന്ന് ബോധനം നൽകി കൊണ്ടല്ലാതെ നിനക്ക് മുമ്പ് ഒരു ദൂതനെയും നാം അയച്ചിട്ടില്ല” (അൻബിയാ - 25)

അല്ലാഹു ഏകനാണെന്ന് അല്ലാഹു സ്വയം തന്നെയും, മലക്കുകളും, അറിവുള്ളവരും സാക്ഷ്യം വഹിക്കുന്നു. അല്ലാഹു പറയുന്നു:

)

( 18 : ))

“താനല്ലാതെ ഒരു ദൈവവുമില്ലെന്നതിന് അല്ലാഹു സാക്ഷ്യം വഹിച്ചിരിക്കുന്നു. മലക്കുകളും അറിവുള്ളവരും (അതിന് സാക്ഷികളാകുന്നു) അവൻ നീതി നിർവ്വഹിക്കുന്നവനത്രെ. അവനല്ലാതെ ദൈവമില്ല. പ്രതാപിയും യുക്തിമാനുമത്രെ അവൻ” (ആലു ഇംറാൻ - 18)

തൗഹീദിന് ഇത്രമാത്രം പ്രാധാന്യമുള്ളത് കൊണ്ട് തന്നെ ഓരോ മുസ്‌ലിമും തൻെറ മതം സുരക്ഷിതമാ യിരിക്കുവാനും, മനഃസമാധാനം ലഭിക്കുവാനുമായി അത് പഠിക്കുകയും, പഠിപ്പിക്കുകയും, അതിനെപ്പറ്റി ചിന്തിക്കുകയും, അതിൽ വിശ്വസിക്കുകയും ചെയ്യുന്നതിന് വളരെയധികം പ്രാധാന്യം നൽകേണ്ടതുണ്ട്.

# ഇസ്‌ലാം മതം

മുഹമ്മദ് നബി(സ)യിലൂടെ പ്രവാചകന്മാർ അഖില വും പ്രബോധനം ചെയ്ത യഥാർത്ഥ മതം പൂർത്തിയായി. ഇ സ്‌ലാമിനെ ജനങ്ങൾക്കായി പൂർത്തിയാക്കുകയും, അവൻെറ അനുഗ്രഹങ്ങൾ പൂർണമാക്കുകയും, ഇസ്‌ലാമിനെ സത്യമതമാ യി തൃപ്തിപ്പെട്ട് നൽകുകയും ചെയ്തിരിക്കുന്നു. ഇസ്‌ലാമല്ലാ ത്ത ഒരു മതവും അവൻ സ്വീകരിക്കുകയില്ല. അല്ലാഹു പറയു ന്നു:

)

(4 – ) (

“മുഹമ്മദ് നിങ്ങളുടെ പുരുഷന്മാരിൽ ഒരാളുടെയും പിതാവായി ട്ടില്ല. പക്ഷെ, അദ്ദേഹം അല്ലാഹുവിൻെറ ദൂതനും പ്രവാചക ന്മാരിൽ അവസാനത്തെ ആളുമാണ്. അല്ലാഹു ഏത് കാര്യത്തെ പ്പറ്റിയും അറിവുള്ളവനാകുന്നു” (അഹ്സാബ് - 40)

)

(3 – ) (

“ഇന്ന് ഞാൻ നിങ്ങൾക്ക് നിങ്ങളുടെ മതം പൂർത്തിയാക്കി ത ന്നിരിക്കുന്നു. എൻെറ അനുഗ്രഹം നിങ്ങൾക്ക് ഞാൻ നിറവേ റ്റിത്തരികയും ചെയ്തിരിക്കുന്നു. മതമായി ഇസ്‌ലാമിനെ ഞാൻ നിങ്ങൾക്ക് തൃപ്തിപ്പെട്ടു തന്നിരിക്കുന്നു” (മാഇദ - 3)

(19 – ) ( )

“തീർച്ചയായും അല്ലാഹുവിങ്കൽ മതം എന്നാൽ ഇസ്‌ലാമാകു ന്നു” (ആലു ഇംറാൻ - 19)

)

(85 - ))

“ഇസ്‌ലാം (ദൈവത്തിനുള്ള ആത്മാർപ്പണം) അല്ലാത്തതിനെ ആരെങ്കിലും മതമായി ആഗ്രഹിക്കുന്ന പക്ഷം അത് അവനിൽ നിന്ന് ഒരിക്കലും സ്വീകരിക്കപ്പെടുന്നില്ല. പരലോകത്തിൽ അവൻ നഷ്ടക്കാരിൽ പെട്ടവനുമായിരിക്കും” (ആലു ഇംറാൻ - 85)

ഇസ്‌ലാം സ്വീകരിക്കുവാൻ അല്ലാഹു എല്ലാ മനുഷ്യരോടും കൽപിക്കുന്നുണ്ട്. അല്ലാഹു പറയുന്നു:

)

))

(158 -

“പറയുക: മനുഷ്യരെ, തീർച്ചയായും ഞാൻ നിങ്ങളിലേക്കെല്ലാമുള്ള അല്ലാഹുവിൻെറ ദൂതനാകുന്നു. ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം ഏതൊരുവന്നാണോ അവൻെറ (ദൂതൻ). അവനല്ലാതെ ഒരു ദൈവവുമില്ല. അവൻ ജീവിപ്പിക്കുകയും മരപ്പിക്കുകയും ചെയ്യുന്നു. അതിനാൽ നിങ്ങൾ അല്ലാഹുവിലും അവൻെറ ദൂതനിലും വിശ്വസിക്കുവിൻ. അതെ, അല്ലാഹുവിലും അവൻെറ വചനങ്ങളിലും വിശ്വസിക്കുന്ന അക്ഷരജ്ഞാനമില്ലാത്ത ആ പ്രവാചകനിൽ. അദ്ദേഹത്തെ നിങ്ങൾ പിൻപറ്റുവിൻ നിങ്ങൾക്ക് നേർമാർഗം പ്രാപിക്കാം” (അഅ്റാഫ് - 158)

പ്രവാചകൻ(സ)യിൽ നിന്ന് അബൂഹുറൈറ(റ) ഉദ്ധരിക്കുന്ന ഹദീസ് മുസ്‌ലിം റിപ്പോർട്ട് ചെയ്യുന്നു:

)

( )(

“ആരുടെ കയ്യിലാണോ എൻെറ ആത്മാവുള്ളത് അവനെ തന്നെയാണ് സത്യം, ജൂത ക്രൈസ്തവ സമൂഹത്തിൽ നിന്ന് ആരെങ്കിലും എന്നെ കേട്ടുകൊണ്ട്, എന്നെ ഏതൊന്ന് കൊണ്ട് നിയോഗിച്ചുവോ അതിൽ വിശ്വസിച്ചിട്ടില്ലായെങ്കിൽ അവൻ നരകാവകാശിയായി തീരും”

ഇസ്ലാമിൽ വിശ്വസിക്കേണ്ട രൂപം: ഇസ്ലാം കൊണ്ട് വന്നിട്ടുള്ള എല്ലാ കാര്യങ്ങളും സ്വീകരിക്കുകയും, അതിന് കീഴ്പ്പെടുകയും ചെയ്യുക. സത്യപ്പെടുത്തിയാൽ മാത്രം പോരാ അതിനനുസരിച്ച് പ്രവർത്തിക്കുകയും വേണം.. അബൂത്വാലിബ് പ്രവാചകൻ കൊണ്ട് വന്നത് സത്യമാണെന്നും, മതങ്ങളിൽ ഏറ്റവും നല്ല മതം ഇസ്ലാമണെന്നും അദ്ദേഹത്തിനറിയാമായിരുന്നു, എന്നിട്ടു കൂടി അദ്ദേഹം വിശ്വാസിയായില്ല.

ഇസ്ലാമിൽ മുൻ കഴിഞ്ഞ വേദഗ്രന്ഥങ്ങളിലെ എല്ലാ നന്മകളും ഉൾകൊണ്ടിട്ടുണ്ട്. ഈ നന്മകളുടെ പ്രത്യേകത അത് സ്ഥലകാല സമൂഹങ്ങൾക്കതീതമാണെന്നതാണ്. അവസാന നാൾവരെയുള്ളവർക്ക് അനുയോജ്യമാണെന്നതാണ്. അല്ലാഹു പ്രവാചകനോട് പറയുന്നു:

)

)48 – )(

“(നബിയെ) നിനക്കിതാ സത്യപ്രകാരം വേദഗ്രന്ഥം അവതരിപ്പിച്ചു തന്നിരിക്കുന്നു. അതിൻെറ മുമ്പുള്ള വേദഗ്രന്ഥങ്ങളെ ശരിവെക്കുന്നതും, അവയെകാത്തു സംരക്ഷിക്കുന്നതുമത്രെ അ

ത്. അതിനാൽ നീ അവർക്കിടയിൽ നാം അവതരിപ്പിച്ചതിനനുസരിച്ച് വിധി കൽപിക്കുക” (മാഇദ.- 48)

എല്ലാ കാലങ്ങൾക്കും, ദേശങ്ങൾക്കും, സമുദായത്തിനും അനുയോജ്യമാണെന്നതിൻെറ ആശയം: ഇസ്ലാമിക നിയമങ്ങൾ മുറുകെ പിടിക്കുക എന്നത് ഏതു കാലത്തേയും, പ്രദേശത്തേയും സമൂഹത്തിൻെറ താൽപര്യങ്ങൾക്ക് എതിരാവുകയില്ലായെന്നാണ് അർത്ഥമാക്കുന്നത്. ചിലയാളുകൾ ധരിച്ചത് പോലെ, കാല ദേശ സമൂഹങ്ങൾക്ക് ഇസ്ലാം വിധേയമാണ് എന്നല്ല.

ഇസ്ലാം: സത്യ മതമാണ്. ആരെങ്കിലും അതിനെ യഥാർത്ഥ രൂപത്തിൽ ജീവിതത്തിൽ പകർത്തിയാൽ അവനെ അല്ലാഹു സഹായിക്കുമെന്ന് അവൻ തന്നെ വാഗ്ദാനം നൽകിയിരിക്കുന്നു. ഇസ്ലാമിനെ മറ്റു മതങ്ങളേക്കാളും ഉന്നതമാക്കും. അല്ലാഹു പറയുന്നു:

﴾

(9: ) ﴿

“സന്മാർഗവും സത്യമതവും കൊണ്ട് - എല്ലാ മതങ്ങൾക്കും മീതെ അതിനെ തെളിയിച്ചുകാണിക്കുവാൻ വേണ്ടി - തൻെറ ദൂതനെ നിയോഗിച്ചവനാകുന്നു അവൻ. ബഹുദൈവാരാധകർക്ക് (അത്) അനിഷ്ടകരമായാലും ശരി” (സ്വഫഫ് - 9)

﴾

﴿

"നിങ്ങളിൽ നിന്ന് വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരോട് അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു; അവരുടെ മുമ്പുള്ളവർക്ക് പ്രാതിനിധ്യം നൽകിയതു പോലെ തന്നെ തീർച്ചയായും ഭൂമിയിൽ അവൻ അവർക്ക് പ്രാതിനിധ്യം നൽകുകയും, അവർക്ക് അവൻ തൃപ്തിപ്പെട്ടു കൊടുത്ത അവരുടെ മതത്തിൻെറ കാര്യത്തിൽ അവർക്ക് അവൻ സ്വാധീനം നൽകുകയും ചെയ്യുന്നതാണെന്ന്. എന്നെയായിരിക്കും അവർ ആരാധിക്കുന്നത്, എന്നോട് യാതൊന്നും അവർ പങ്കു ചേർക്കുകയില്ല. അതിന് ശേഷം ആരെങ്കിലും നന്ദികേട് കാണിക്കുന്ന പക്ഷം അവർ തന്നെയാകുന്നു ധിക്കാരികൾ" (നൂർ - 55)

ഇസ്‌ലാം: വിശ്വാസവും, മതനിയമങ്ങളും ഉൾകൊള്ളുന്നതാണ്. ഇസ്‌ലാമിക വിശ്വാസവും, ശരീഅത്തും സമ്പൂർണമാണ്.

1- അത് കൽപിക്കുന്നത് ഏകദൈവ വിശ്വാസവും, വിരോധിക്കുന്നത് ശിർക്കുമാണ്.

2- സത്യം കൽപിക്കുകയും, കളവ് വിരോധിക്കുകയും ചെയ്യുന്നു.

3- നീതി കൽപിക്കുകയും, അനീതി വിരോധിക്കുകയും ചെയ്യുന്നു.

4- വിശ്വസ്ത കൽപിക്കുന്നതോടൊപ്പം വഞ്ചന വിരോധിക്കുന്നു.

5- കരാർ പാലനം കൽപിക്കുന്നു, ചതി വിരോധിക്കുന്നു.

6- മാതാപിതാക്കളോട് നന്മ ചെയ്യുവാൻ കൽപിച്ചതോടൊപ്പം അവരെ ധിക്കരിക്കുന്നത് വിലക്കുകയും ചെയ്തു.

7- കുടുംബ ബന്ധം ചേർക്കുവാൻ ആവശ്യപ്പെടു ന്നതോടൊപ്പം അവരുമായുള്ള ബന്ധം വിഛേദിക്കുന്നത് വിലക്കുകയും ചെയ്യുന്നു.

8- അയൽവാസിയോട് നല്ല നിലയിൽ പെറുമാറാൻ ആവശ്യപ്പെടുന്നതോടൊപ്പം അവരോടുള്ള അനീതിയെ വിലക്കുകയും ചെയ്യുന്നു.

ചുരുക്കി പറഞ്ഞാൽ ഇസ്‌ലാം സർവ്വ ഉൽകൃഷ്ട സ്വഭാവങ്ങളെയും പ്രോൽസാഹിപ്പിക്കുകയും, നീച സ്വഭാവങ്ങളെയെല്ലാം വെടിയുവാൻ ആവശ്യപ്പെടുകയും ചെയ്യുന്നു.
അത് സൽകർമ്മങ്ങൾ ചെയ്യുവാൻ ആവശ്യപ്പെടുകയും, ദുഷ് കർമ്മങ്ങൾ വെടിയുവാൻ കൽപിക്കുകയും ചെയ്യുന്നു. അല്ലാഹു പറയുന്നു:

"തീർച്ചയായും അല്ലാഹു കൽപിക്കുന്നത് നീതി പാലിക്കുവാനും നന്മ ചെയ്യുവാനും കുടുംബബന്ധമുള്ളവർക്ക് (സഹായം) നൽകുവാനുമാണ്. അവൻ വിലക്കുന്നത് നീച വൃത്തിയിൽ നിന്നും ദുരാചാരത്തിൽ നിന്നും അതിക്രമത്തിൽ നിന്നുമാണ്. നിങ്ങൾ ചിന്തിച്ചു ഗ്രഹിക്കുവാൻ വേണ്ടി അവൻ നിങ്ങൾക്ക് ഉപദേശം നൽകുന്നു" (നഹ്ൽ - 90)

# أركان الإسلام
# (ഇസ്‌ലാം കാര്യങ്ങൾ)

അറിയപ്പെട്ട അഞ്ച് തൂണുകളിലാണ് ഇസ്‌ലാം പടുത്തുയർത്തിയിട്ടുള്ളത്. ഇബ്നു ഉമർ(റ) ഉദ്ദരിക്കുന്ന ഹദീസിൽ പ്രവാചക തിരുമേനി(സ) പറയുന്നു: അഞ്ച് കാര്യങ്ങളിലാണ് ഇസ്‌ലാം നിർമ്മിക്കപ്പെട്ടിരിക്കുന്നത്. അല്ലാഹുവല്ലാതെ ആരാധനക്കർഹൻ മറ്റാരുമില്ലെന്നും, മുഹമ്മദ് അവൻെറ ദാസനും പ്രവാചകനാണെന്നും സാക്ഷ്യം വഹിക്കുക. നമസ്കാരം നിലനിർത്തുക, സകാത്ത് നൽകുക, റമളാനിൽ നോമ്പനുഷ്ടിക്കുക ഹജ്ജ് ചെയ്യുക. അപ്പോൾ ഒരാൾ ചോദിച്ചു: "ഹജ്ജും, പിന്നീട് റമളാനിലെ വൃതവുമല്ലെ? ഇബ്നു ഉമർ(റ) മറുപടി പറഞ്ഞു: "അല്ല, ആദ്യം റമളാൻ വൃതം പിന്നീട് ഹജ്ജ്" ഇപ്രകാരമാണ് തിരുമേനിയിൽ നിന്ന് ഞാൻ കേട്ടത്. (മുത്തഫഖുൻ അലൈഹി. ഈ വാചകങ്ങൾ മുസ്‌ലിമിലുള്ളതാണ്)

1- അല്ലാഹുവല്ലാതെ ആരാധനക്കർഹൻ മറ്റാരുമില്ലെന്നും, മുഹമ്മദ് അവൻെറ ദാസനും പ്രവാചകനാണെന്നും സാക്ഷ്യം വഹിക്കുക എന്ന് പറഞ്ഞാൽ, താൻ മനസ്സിലാക്കിയ സത്യത്തിന് സാക്ഷിയായി ഈ വചനങ്ങൾ മനസ്സിൽ ഉറപ്പിച്ചതിന് ശേഷം നാവ് കൊണ്ട് ഉച്ചരിക്കേ ണ്ടതാണ്.

ഈ വചനം സാക്ഷ്യപ്പെടുത്തുന്നതിൽ പെട്ടതാണ് മുഹമ്മദ്(സ) അല്ലാഹുവിൻെറ സന്ദേശം ജനങ്ങൾക്ക് എത്തിക്കുന്ന ദൂതനാണെന്നും, അല്ലാഹുവിൻെറ ദാസനും, പ്രവാചകത്വം ലഭിച്ചവനുമാണെന്നും നാം സാക്ഷ്യം വഹിക്കൽ.

പ്രവർത്തനങ്ങളുടെ സ്വീകാര്യതക്കുള്ള നിതാനവും ഈ രണ്ട് സാക്ഷ്യവചനങ്ങൾ തന്നെയാണ്. ഇസ്‌ലാമിൽ ഒരു പ്രവർത്തനം സൽകർമ്മമാവാൻ ഇഖ്ലാസും (നിഷ്കളങ്കത), പ്രവാ

ചകൻ(സ)യെ പിൻപറ്റുകയും വേണം. ഇഖ്ലാസ് എന്നത് 'ലാ ഇലാഹ ഇല്ലല്ലാഹ്' എന്ന വചനവും, പ്രവാചകനെ പിൻപറ്റൽ 'മുഹമ്മദുർറസൂലുല്ലാഹ്' എന്ന വചനവും യാഥാർത്ഥ്യമാകുന്നു.

ഈ മഹത്തായ സാക്ഷ്യ വചനം സാക്ഷ്യപ്പെടുത്തുന്നതിലൂടെ പ്രവാചകന്മാരല്ലാത്തവരെ പിൻപറ്റുന്നതിൽ നിന്നും, സൃഷ്ടികൾക്ക് കീഴ്പ്പെടുന്നതിൽ നിന്നും മനസ്സിനെയും ഹൃദയത്തെയും മോചിപ്പിക്കുവാൻ സാധിക്കുന്നു.

2- നമസ്കാരം നിലനിർത്തുക.

നമസ്കാരം അതിൻെറ രൂപത്തിലും, സമയത്തും പരിപൂർണമായി, അതർഹിക്കുന്ന രൂപത്തിൽ നിലനിർത്തി തൻെറ പ്രവർത്തനത്തിലൂടെ അല്ലാഹുവിനെ ആരാധിക്കലാണ്.

നമസ്കാരത്തിലൂടെ മനസ്സിന് വിശാലതയും, കൺകുളുർമയും ലഭിക്കുന്നതോടൊപ്പം, തെറ്റിൽ നിന്നും, നീച പ്രവർത്തനത്തിൽ നിന്നും മോചനവും ലഭിക്കുകയും ചെയ്യുന്നു.

3- സകാത്ത് നൽകൽ.

സകാത്ത് എന്ന് പറഞ്ഞാൽ, തൻെറ ധനത്തിൽ നിന്നും നിർബ്ബന്ധ വിഹിതം അർഹരായവർക്ക് നൽകികൊണ്ട് അല്ലാഹുവിനെ ആരാധിക്കലാണ്.

പിശുക്ക് എന്ന ദുർഗുണത്തിൽ നിന്നും മനസ്സിനെ മോചിപ്പിക്കുന്നതോടൊപ്പം, ഇസ്ലാമിൻെറയും, മുസ്ലീങ്ങളുടെയും ആവശ്യപൂർത്തീകരണം സകാത്തിലൂടെ നേടാനാവും.

4- റമാളാൻ വൃതം.

റമളാനിൻെറ പകലിൽ നോമ്പിനെ നിഷ്ഫലമാക്കികളയുന്ന കാര്യങ്ങളിൽ നിന്നും വിട്ട് നിന്ന് അല്ലാഹു വിനെ ആരാധിക്കലാണ് വൃതം.

റമളാനിലൂടെ നേടിയെടുക്കാനാവുന്നത് അല്ലാഹുവിന്ന് വേണ്ടി തൻെറ ഇഛയെ നിയന്ത്രിക്കുക എന്ന സൽസ്വഭാവമാണ്.

5- ഹജജ് കർമ്മം.

ബൈതുൽ ഹറാമിൽ വന്ന് കൊണ്ട് ഹജ്ജിൻെറ കർമ്മങ്ങളിലൂടെ അല്ലാഹുവിനെ ആരാധിക്കലാണിത്.

ശരീരം കൊണ്ടും, സമ്പത്തുകൊണ്ടും അല്ലാഹുവിനെ ആരാധിക്കുവാൻ മനസ്സിനെ പാകപ്പെടുത്തുകയാണ് ഹജ്ജിലൂടെ ഒരാൾക്ക് സാധ്യമാകുന്നത്. ഹജ്ജിനെ ജിഹാദിൻെറ ഒരു ഇനമായി പരിഗണിക്കുവാൻ കാരണവും ഇത് തന്നെയാണ്.

നാം മുകളിൽ ഉദ്ധരിച്ചിട്ടുള്ളതും, ഉദ്ധരിക്കാത്തതുമായ ഇസ്‌ലാമിക സ്തംഭങ്ങളിലുള്ള ക്രിയാത്മകമായ പ്രതികരണത്തിലൂടെയാണ് ഒരു സമുദായത്തെ ഉത്തമവും, സംശുദ്ധവും സൽഗുണങ്ങളുമടങ്ങിയിട്ടുള്ള ഇസ്‌ലാമിക സമുദായമാക്കി മാറ്റുന്നത്. യഥാർത്ഥ മതത്തിന് കീഴൊതുങ്ങുക, സൃഷ്ടികളോട് നീതിയോടെ സത്യസന്ധതയോടെ പെരുമാറുക എന്നത് അതിൽ പെട്ടതാണ്. ഇസ് ലാമിൻെറ മറ്റു നിയമങ്ങൾ ഈ അടിസ്ഥാന തത്വം ശരിയാവുന്നതിലൂടെ മാത്രമേ നേരെയാവുകയുള്ളൂ. സമൂഹ ത്തിൻെറ നന്മ കുടികൊള്ളുന്നത് സത്യമത നിയമങ്ങൾ ശരിയായ രൂപത്തിൽ പാലിക്കുന്നതിലൂടെയാണ്. മത മൂല്യങ്ങൾ നഷ്ടപ്പെടുന്നതിനനുസരിച്ച് ആ സമൂഹം നാശത്തിൽ പതിച്ച് കൊണ്ടേയിരിക്കുന്നതാണ്.

കൂടുതൽ വിശദീകരണം ആഗ്രഹിക്കുന്നവർ താഴെ വരുന്ന അല്ലാഹുവിൻെറ വചനം പഠിക്കട്ടെ.

(99-96: )

“ആ നാടുകളിലുള്ളവർ വിശ്വസിക്കുകയും സൂക്ഷ്മത പാലിക്കുകയും ചെയ്തിരുന്നെങ്കിൽ ആകാശത്തു നിന്നും ഭൂമിയിൽ നി

ന്നും നാം അവർക്കു അനുഗ്രഹങ്ങൾ തുറന്നു കൊടുക്കുമാ യിരുന്നു. പക്ഷെ അവർ നിഷേധിച്ചു തള്ളുകയാണ് ചെയ്തത്. അപ്പോൾ അവർ ചെയ്തു വെച്ചിരുന്നതിൻെറ ഫലമായി നാം അവരെ പിടികൂടി. എന്നാൽ ആ നാടുകളിലുള്ളവർക്ക് അവർ രാത്രിയിൽ ഉറങ്ങിക്കൊണ്ടിരിക്കെ നമ്മുടെ ശിക്ഷ വന്നെത്തുന്ന തിനെപ്പറ്റിയും അവർ നിർഭയരായിരിക്കുകയാണോ? ആ നാടു കളിലുള്ളവർക്ക് അവർ പകൽ സമയത്ത് കളിച്ചു നടക്കുന്നതി നിടയിൽ നമ്മുടെ ശിക്ഷ വന്നെത്തുന്നതിനെപ്പറ്റിയും അവർ നി ർഭയ രായിരിക്കുകയാണോ? അപ്പോൾ അല്ലാഹുവിൻെറ തന്ത്ര ത്തെപ്പറ്റി തന്നെ അവർ നിർഭയരായിരിക്കുകയാണോ? എന്നാ ൽ നഷ്ടം പറ്റിയ ഒരു ജനവിഭാഗമല്ലാതെ അല്ലാഹുവിൻെറ ത ന്ത്രത്തെപ്പറ്റി നിർഭയരായിരിക്കുകയില്ല" (അഅ്റാഫ്:96- 99)

മുൻസമുദായ ചരിത്രത്തിലേക്ക് ശ്രദ്ധിക്കുന്ന ബുദ്ധി ശാ ലികൾക്കും, ശുദ്ധഹൃദയമുള്ളവർക്കും ഒരുപാട് ഗുണ പാഠമു ൾകൊള്ളുവാനുണ്ട്. (അങ്ങിനെയുള്ള ശിക്ഷയെതൊട്ട് അല്ലാഹു വിൽ അഭയം പ്രാപിക്കുന്നു)

# ഇസ്‌ലാമിക വിശ്വാസത്തിന്റെ അടിത്തറ

ഇസ്‌ലാമിക വിശ്വാസത്തിൻെറ അടിത്തറ അല്ലാഹുവിലും, അവൻെറ മലക്കുകളിലും, കിതാബുകളിലും, പ്രവാചകന്മാരിലും, അവസാന നാളിലും, നന്മയും തിന്മയുമായ എല്ലാ കാര്യങ്ങളും അവൻെറ നിർണ്ണയത്തിൽ പെട്ടതാണെന്നുമുള്ള വിശ്വാസമാണ്.

ഈ അടിസ്ഥാന തത്വങ്ങളെപ്പറ്റി വിശുദ്ധ ഖുർആനും തിരുസുന്നത്തും സൂചിപ്പിച്ചിട്ടുണ്ട്.

അല്ലാഹുപറയുന്നു:

“നിങ്ങളുടെ മുഖങ്ങൾ കിഴക്കോട്ടോ പടിഞ്ഞാറോട്ടോ തിരിക്കുക എന്നതല്ല പുണ്യം. എന്നാൽ അല്ലാഹുവിലും അന്ത്യദിനത്തിലും മലക്കുകളിലും വേദഗ്രന്ഥങ്ങളിലും പ്രവാചകന്മാരിലും വിശ്വസിക്കുന്നവർക്കാകുന്നു പുണ്യം” (അൽബഖറ: 177 )

ഖദറിനെപ്പറ്റി പറയുന്നു:

“തീർച്ചയായും ഏതു വസതുവെയും നാം സൃഷ്ടിച്ചിട്ടുള്ളത് ഒരു വ്യവസഥ പ്രകാരമാകുന്നു. നമ്മുടെ കൽപന ഒരൊറ്റ പ്രഖ്യാപനം മാത്രമാണ്. കണ്ണിൻെറ ഒരു ഇമവെട്ടൽ പോലെ” (അൽ ഖമർ: 49 - 50 )

ജിബ്‌രീൽ(അ) വിശ്വാസത്തെപ്പറ്റി ചോദിച്ചപ്പോൾ തിരുമേനി ഉത്തരം നൽകുന്നതായി സുന്നത്തിൽ നമുക്ക് കാണാം:

)

( )(

“വിശ്വാസമെന്ന് പറഞ്ഞാൽ: അല്ലാഹുവിലും, അവൻെറ മലക്കുകളിലും, കിതാബുകളിലും, ദൂതന്മാരിലും, അന്ത്യനാളിലും, നന്മയും തിന്മയും അവൻെറ നിർണ്ണയത്തിൽ പ്പെട്ടതാണെന്നുമുള്ളതാകുന്നു” (മുസ്‌ലിം)

# ഒന്ന്:

# الإيمان بالله تعالى

# അല്ലാഹുവിലുള്ള വിശ്വാസം

അല്ലാഹുവിലുള്ള വിശ്വാസം നാല് കാര്യങ്ങൾ ഉൾകൊള്ളുന്നു:

***ഒന്ന്: അല്ലാഹു ഉണ്ടെന്ന് വിശ്വസിക്കുക***

അല്ലാഹു ഉണ്ടെന്നതിന് പ്രകൃതിയും, ബുദ്ധിയും ശറഉം, അനുഭവവും തെളിവാണ്.

1- അല്ലാഹു ഉണ്ടെന്നതിന് ഫിത്റത്ത് (ശുദ്ധ പ്രകൃതി) തന്നെ തെളിവാണ്.

പഠനമോ, ചിന്തയോ കൂടാതെ തന്നെ ഓരോ സൃഷ്ടികളിലും തൻെറ സൃഷ്ടാവിനെ കുറിച്ചുള്ള അവബോധം അന്തർലീനമായിട്ടുണ്ട്. ഈ ശുദ്ധ പ്രകൃതിയിൽ നിന്നും ഒരു സൃഷ്ടിയും

ബാഹ്യ പ്രേരണയാലല്ലാതെ പുറത്ത് പോകുകയില്ല. തിരുമേനി പറയുന്നു:

" :ﷺ

.[ ] "

നബി(സ) പറഞ്ഞു: "എല്ലാ സൃഷടികളും ജനിക്കുന്നത് ശുദ്ധ പ്രകൃതിയോടെയാകുന്നു. പിന്നെ അവൻെറ മാതാപിതാക്കളാണ് അവനെ ജൂദനോ, ക്രൈസ്തവനോ, അഗ്നിയാരാധകനോ ആക്കുന്നത്" (ബുഖാരി)

2- ബുദ്ധി പരമായ തെളിവുകൾ.

ഈ കാണുന്ന സർവ്വ സൃഷ്ടികൾക്കും അവയെ ഉണ്ടാക്കിയ ഒരു സൃഷ്ടാവ് അനിവാര്യമാണ്. ഒരു സൃഷ്ടിയും തന്നെ സ്വന്തത്തെ ഉണ്ടാക്കുന്നില്ല. അത്പോലെ ഒരു സുപ്രഭാതത്തിൽ തനിയെ ഉണ്ടാകുകയും ഇല്ല.

അത്പോലെതന്നെ ഒരു ശരീരത്തിനും തന്നെ സ്വയം ഉണ്ടാക്കുവാൻ സാധ്യമല്ലായെങ്കിൽ എങ്ങിനെയാണ് ഒരു വസ്തു ശരീരത്തെ ഉണ്ടാക്കുന്നത്? അത് സാധ്യമല്ല തന്നെ, കാരണം അവൻ ഉണ്ടാകുന്നതിന് മുമ്പ് അവൻ ഇല്ലായ്മയായിരുന്നു. എങ്കിൽ ഇല്ലായ്മയിൽ നിന്നും ഉണ്ടായവൻ എങ്കിനെ സൃഷ്ടാവാകും?

തനിയെ ഉണ്ടാകുവാനും സാധ്യമല്ല. കാരണം പുതുതായി ഉണ്ടാകുന്നതിനെല്ലാം തന്നെ ഒരു സൃഷ്ടാവ് അനിവാര്യമാണ്. വളരെ വ്യവസ്ഥാപിതവും, അതിസൂഷ്മവുമായി പരസ്പരപൂരകങ്ങളായി പ്രപഞ്ചത്തിലെ ഓരോ വസ്തുക്കളും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. ഈ പരസ്പര ഐക്യം ഒരിക്കലും യാദൃശ്ചികമായി ഉണ്ടാവാൻ സാധ്യതയില്ല. ഇനി യാദൃശ്ചികമായി ഉണ്ടായതാണെങ്കിൽ എങ്ങിനെയാണ് ഇത്ര വ്യവസ്ഥാപിതമായി ഓരോ കാര്യങ്ങളും ഉണ്ടായികൊണ്ടിരിക്കുന്നത്?

സൃഷ്ടികൾക്കൊന്നും തന്നെ സ്വയം ഉണ്ടാകുവാനോ, യാദൃശ്ചികമായി ഉണ്ടാകുവാനോ സാധ്യമല്ലായെങ്കിൽ അവ

യെ ഉണ്ടാക്കിയ ഒരുവൻ ആവശ്യമായിതീരുന്നു. അവൻ ലോക രക്ഷിതാവായ അല്ലാഹുവാകുന്നു.

അല്ലാഹു സൂറത്തു അത്തൂറിൽ ഈ സുവ്യക്തമായതും ബുദ്ധി പരവുമായ തെളിവ് പറയുന്നുണ്ട്:

﴿ ﴾

"അതല്ല, യാതൊരു വസ്തുവിൽ നിന്നുമല്ലാതെ അവൻ സൃഷ്ടിക്കപ്പെട്ടിരിക്കുകയാണോ? അതല്ല, അവർ തന്നെയാണോ സൃഷ്ടാക്കൾ?" (ത്വൂർ- 35)

ഒരു സൃഷ്ടാവില്ലാതെ തനിയെ ഉണ്ടായതോ, സ്വ യം തന്നെ സൃഷ്ടിക്കപ്പെട്ടവയോ അല്ല ഈ കാണുന്ന പ്രപഞ്ചവും അതിലുള്ളതും. എന്നാൽ അവരെ സൃഷ്ടിച്ചത് ഉന്നതനായ അല്ലാഹുവാണ്. ഇത്കൊണ്ടാണ് 'ജുബൈറുബ്നു മുത്ഹിം' മുസ്ലിമാവുന്നതിന് മുമ്പ് പ്രവാചകതിരുമേനിയിൽ നിന്ന് സൂറത്ത് ത്വൂറിലെ താഴെ വരുന്ന ആയത്ത് കേട്ടപ്പോൾ ഇപ്രകാരം പറഞ്ഞത്.

﴾

﴿

"അതല്ല, യാതൊരു വസ്തുവിൽ നിന്നുമല്ലാതെ അവൻ സൃഷ്ടിക്കപ്പെട്ടിരിക്കുകയാണോ? അതല്ല, അവർ തന്നെയാണോ സൃഷ്ടാക്കൾ? അതല്ല, അവരാണോ ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചിരിക്കുന്നത്? അല്ല, അവർ ദൃഢമായി വിശ്വസിക്കുന്നില്ല. അതല്ല, അവരുടെ പക്കലാണോ നിൻെറ രക്ഷിതാവിൻെറ ഖജനാവുകൾ! അതല്ല, അവരാണോ അധികാരം നടത്തുന്നവർ?" (ത്വൂർ- 35- 37) ഈ ആയത്ത് കേട്ടതിന് ശേഷം അദ്ദേഹം പറയുന്നു:"എൻെറ ഹൃദയം വിശാലമാവാൻ തുടങ്ങി, എൻെറ ഹൃദയത്തിൽ ആദ്യമായി വിശ്വാസം സുദൃഢമായത് ഈ സന്ദർഭത്തിലായിരുന്നു" (ബുഖാരി)

ഒരു ഉദാഹരണത്തിലൂടെ ഇത് ഒന്നുകൂടി വിശദാക്കാം: ചിത്രശലഭങ്ങളും മറ്റും പാറി നടക്കുന്ന, വ്യത്യസ്ത വർ

ണ്ണങ്ങളിലുള്ള പുഷ്പങ്ങൾ നിറഞ്ഞ് നിൽക്കുന്ന പൂന്തോപ്പു കൾ വലയം ചെയ്യുന്ന, ചുറ്റുപാടും നദികളൊഴുകുന്ന, സൗന്ദ ര്യത്തിൻെറ എല്ലാം ഒത്തിണങ്ങിയ ഒരു കൊട്ടാരം. ഈ കൊട്ടാ രം ആരും ഉണ്ടാക്കാതെ സ്വയം ഉണ്ടായതാണെന്നോ, അതല്ലെ ങ്കിൽ അവ സ്വയം തന്നെ ഉണ്ടാക്കിയതാണന്നോ നിന്നോട് ആരെങ്കിലും പറഞ്ഞാൽ, അതിനെ നീ ഉടനെത്തന്നെ നിഷേധി ക്കുകയും, പുഛിച്ച് തള്ളുകയും ചെയ്യുമെന്ന് മാത്രമല്ല, അത് പറഞ്ഞയാളെ വിഢ്ഢിയെന്ന് മുദ്രകുത്തുകയും ചെയ്യും. എങ്കി ൽ, ആകാശവും, ഭൂമിയും, ചക്രവാളവും അതിൻെറ വൈവിധ്യ മാർന്ന അവസ്ഥകളും വളരെ വ്യവസ്ഥാപിതവും, പരസ്പര പൂരകവുമായി നിലനിൽക്കുന്ന ഈ പ്രപഞ്ചം തനിയെ ഉണ്ടായ താണെന്നും, അതല്ലെങ്കിൽ അവ സ്വയം തന്നെ ഉണ്ടാക്കിയാ താണെന്നും പറഞ്ഞാൽ അത് ബുദ്ധിക്ക്യോ ജിക്കുന്നതെ ങ്കിനെ?!

3- ദൈവാസ്തിത്വത്തിന് പ്രാമാണികമായ തെളിവുകൾ.

ദൈവിക ഗ്രന്ഥങ്ങളെല്ലാം തന്നെ ഒരു സൃഷ്ടാവുണ്ടെന്ന് സാ ക്ഷ്യപ്പെടുത്തന്നുണ്ട്. അത് പോലെതന്നെ മനുഷ്യ നന്മക്കനു യോജ്യമായ നിയമങ്ങളാണ് ഓരോ ദൈവിക ഗ്രന്ഥങ്ങളും മു ന്നോട്ട് വെച്ചിട്ടുള്ളത് എന്നത് തന്നെ, അതെല്ലാം സൃഷ്ടികളെ സംബന്ധിച്ച് അതിസൂ ഷ്മമായി അറിയുന്ന ഒരു രക്ഷിതാ വിൽ നിന്നാണതെന്ന് സൂചിപ്പിക്കുന്നു. പ്രപഞ്ചത്തിൽ സംഭവിച്ച് കൊണ്ടിരിക്കുന്ന ഓരോ സംഭവങ്ങളും മുൻകൂട്ടി നമുക്ക് ക ണ്ടെത്തുവാൻ സാധിക്കുന്ന രൂപത്തിൽ തന്നെ സംഭവിക്കുന്നതും സൂചിപ്പി ക്കുന്നത് ഈ പ്രപഞ്ചം സൃഷ്ടിക്കുവാൻ കഴിവുള്ള ഒരു സൃഷ്ടവുണ്ടെന്ന യാഥാർത്ഥ്യമാണ്.

4- സൃഷ്ടാവുണ്ടെന്നതിന് അനുഭവം തെളിവ്.
ഇത് രണ്ട് വിധം.

ഒന്ന്: പ്രാർത്ഥിക്കുന്നവൻെറ പ്രാർത്ഥനക്ക് ഉത്തരം ലഭി ക്കുന്നതും, പ്രയാസമനുഭവിക്കുന്നവൻ സഹായിക്കപ്പെ ടുന്നതും

ദിനേന നാം കണ്ട് കൊണ്ടിരിക്കുന്ന ഒരു യാഥാർത്ഥ്യമാണ്. ഇത് വ്യക്തമായി സൂചിപ്പിക്കുന്നത് ഉന്നതനായ അല്ലാഹുവി ൻെറ അസ്ഥിത്വത്തെയാണ്.
അല്ലാഹു പറയുന്നു:

﴿ ﴾

“നൂഹിനെയും (ഓർക്കുക) മുമ്പ് അദ്ദേഹം വിളിച്ച് പ്രാർത്ഥിച്ച സന്ദർഭം. അദ്ദേഹത്തിന് നാം ഉത്തരം നൽകി”(അൻബിയാ: 76)
അല്ലാഹു വീണ്ടും പറയുന്നു:

﴿ ﴾

“നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് സഹായം തേടിയിരുന്ന സന്ദർഭം (ഓർക്കുക) അപ്പോൾ നിങ്ങൾക്ക് മറുപടി നൽകി” (അൻഫാൽ - 9)

ബുഖാരിയിൽ അനസ്ബ്നുമാലിക്(റ) ഉദ്ദരിക്കുന്ന ഹ ദീസിൽ നമുക്ക് കാണാം: “പ്രവാചകൻ വെള്ളിയാഴ്ച ഖുതുബ നടത്തികൊണ്ടിരിക്കേ ഒരു ഗ്രാമീണൻ വന്ന് പറയുകയുണ്ടാ യി: “അല്ലയോ പ്രവാചകരെ, മഴയില്ലാത്തത് കാരണത്താൽ ധനമെല്ലാം നശിച്ചിരിക്കുന്നു, വീട്ടുകാരെല്ലാം വിശന്നിരിക്കുന്നു ആയതിനാൽ അല്ലാഹുവിനോട് ഞങ്ങൾക്ക് വേണ്ടി പ്രാർത്ഥി ച്ചാലും” തിരുമേനി തൻെറ രണ്ടു കൈകളും ഉയർത്തി പ്രാർ ത്ഥിച്ചു, പ്രവാചകൻ(സ) മിമ്പറയിൽ നിന്നും ഇറങ്ങുന്നതിന് മുമ്പ് തന്നെ മേഘം ഉരുണ്ടുകൂടി മഴ വർഷിച്ച് തിരുമേനി യുടെ താടിയിലൂടെ വെള്ളം ഉറ്റുന്നതായി ഞാൻ കണ്ടു. അടു ത്ത വെള്ളിയാഴ്ച ആ ഗ്രാമീണൻ (മറ്റൊരാളാണെന്നും അഭി പ്രായമുണ്ട്) തന്നെ വന്ന് കൊണ്ട് പറഞ്ഞു: “അല്ലയോ പ്രവാച കരെ, വീടുകളെല്ലാം നശിക്കുവാനും, ധനമെല്ലാം മുങ്ങി ന ശിക്കുവാനും തുടങ്ങിയിരിക്കുന്നു, താങ്കൾ പ്രാർത്ഥിച്ചാലും” പ്രവാചകൻ തൻെറ കൈകൾ ഉയർത്തികൊണ്ട് പ്രാർത്ഥിച്ചു “ അതോടെ പ്രയാസത്തിൽ നിന്നും മോചനം ലഭിക്കുകയുണ്ടായി”

അല്ലാഹുവിലേക്ക് യഥാർത്ഥ രൂപത്തിൽ കീഴൊതൊങ്ങി കൊണ്ടും, ഉത്തരം ലഭിക്കുവാനുതകുന്ന എല്ലാ നിബന്ധനകളും പാലിച്ച് കൊണ്ട് പ്രാർത്ഥിച്ചാൽ ഉത്തരം ലഭിക്കുന്നതായി ഇന്നും നമുക്ക് കാണാനാവും.

രണ്ട്: ജനങ്ങൾ വ്യക്തമായി കാണുകയും, കേൾക്കുകയും ചെയ്യുന്ന പ്രവാചകന്മാരുടെ അമാനുഷിക ദൃഷ്ടാന്തങ്ങൾ സുതരാം തെളിയിക്കുന്നത് പ്രവാചകന്മാരെ അതുമായി അയച്ച ഒരു സൃഷ്ടാവുണ്ടെന്ന സത്യമാണ്. അവൻ ഉന്നതനായ അല്ലാഹുവാണ്. കാരണം മുഅ്ജിസത്തുകൾ മനുഷ്യ കഴിവിന്നതീതമാണ്. അത് തൻെറ പ്രവാചകന്മാരെ ശക്തിപ്പെടുത്തുവാനും, സഹായിക്കുവാനും വേണ്ടി അല്ലാഹു അവർക്ക് നൽകുന്നതാണ്.

ഉദാഹരണമായി മൂസാനബിയോട് തൻെറ വടികൊണ്ട് കടലിൽ അടിക്കുവാൻ കൽപിക്കുന്നു, അദ്ദേഹം അടിച്ചപ്പോൾ രണ്ട് ഭാഗത്തേക്കും വെള്ളം മലപോലെ മാറി നിന്ന് കടലിൽ നല്ല ഉണങ്ങിയ പന്ത്രണ്ട് വഴികളുണ്ടാകുന്നു. ഇതാണ് അല്ലാഹു പറയുന്നത്:

﴿ ﴾

“അപ്പോൾ നാം മൂസായ്ക്ക് ബോധനം നൽകി: നീ നിൻെറ വടികൊണ്ട് കടലിൽ അടിക്കൂ എന്ന്. അങ്ങനെ (അത്) പിളരുകയും എന്നിട്ട് (വെള്ളത്തിൻെറ) ഓരോ പൊളിയും വലിയ പർവ്വതം പോലെ ആയിത്തീരുകയും ചെയ്തു” (ശുഅറാ - 63)

അടുത്ത ഒരു ഉദാഹരണം ശ്രദ്ധിക്കുക; ഈസാ(അ) മരിച്ചവരെ അവരുടെ ഖബറുകളിൽ നിന്നും അല്ലാഹുവിൻെറ അനുമതിയോടെ ജീവിപ്പിച്ചിരുന്നു. അതിനെപ്പറ്റി അല്ലാഹു പറയുന്നു:

﴿ ﴾

“അല്ലാഹുവിൻെറ അനുവാദപ്രകാരം മരിച്ചവരെ ഞാൻ ജീവിപ്പിക്കുകയും ചെയ്യും” (ആലു ഇംറാൻ - 49)

﴿ ﴾

“എൻെറ അനുമതി പ്രകാരം നീ മരണപ്പെട്ടവരെ പുറത്ത് കൊണ്ടുവരുന്ന സന്ദർഭത്തിലും” (മാഇദ - 110)

മറ്റൊരു ഉദാഹരണം കാണുക; പ്രവാചകൻ മുഹമ്മദ് (സ)യോട് മക്കാ മുശ്രിക്കുകൾ തെളിവ് ആവശ്യപ്പെട്ടപ്പോൾ തിരുമേനി ആകാശത്തേക്ക് ചൂണ്ടികാട്ടി, അപ്പോഴതാ ചന്ദ്രൻ രണ്ട് പിളർപ്പായത് അവർ കാണുകയാണ്. ഈ സംഭവത്തെപ്പറ്റി അല്ലാഹു പറയുന്നു:

﴾

﴿

“ആ (അന്ത്യ) സമയം അടുത്തു. ചന്ദ്രൻ പിളരുകയും ചെയ്തു. ഏതൊരു ദൃഷ്ടാന്തം അവർ കാണുകയാണെങ്കിലും അവർ പിന്തിരിഞ്ഞു കളയുകയും, ഇത് നിലനിന്നുവരുന്ന ജാല വിദ്യയാകുന്നു എന്ന് അവർ പറയുകയും ചെയ്യും” (ഖമർ - 1-2)

ജനങ്ങൾ ദൃസാക്ഷികളാകുന്ന ഇത്തരം തെളിവുകൾ തൻെറ പ്രവാചകന്മാരെ സഹായിക്കുവാനും അവർക്ക് ശക്തി പകരുവാനും വേണ്ടി നൽകുന്നതാണ്. ഇത് വ്യക്തമായി സൂചിപ്പിക്കുന്നത് അല്ലാഹു ഉണ്ടെന്ന പച്ചയായ സത്യമാണ്.

## രണ്ട്: അല്ലാഹുവിന്റെ രക്ഷാകർതൃത്വത്തിലുള്ള വിശ്വാസം

അല്ലാഹു പങ്കുകാരനോ സഹായിയോ ഒന്നും തന്നെ ഇല്ലാത്ത ഏകനായ രക്ഷിതാവാണ്.

(രക്ഷിതാവ്): എന്ന് പറഞ്ഞാൽ സൃഷ്ടിപ്പും, അധികാരവും, എല്ലാ കാര്യവും ഉടമപ്പെടുത്തിയവനാണ്. അല്ലാഹുവല്ലാ

തെ സൃഷ്ടാവില്ല, അവനല്ലാതെ യാതൊരു ഉടമസ്ഥനുമില്ല, അവൻെറ അധീതനയിലല്ലാതെ യാതൊരു കാര്യവുമില്ല. അല്ലാഹു പറയുന്നു:

﴿ ﴾

“അറിയുക അവനാകുന്നു സൃഷ്ടിപ്പും കാര്യങ്ങളും”

﴾

﴿

“അങ്ങിനെയുള്ളവനാകുന്നു നിങ്ങളുടെ രക്ഷിതാവായ അല്ലാഹു. അവന്നാകുന്നു ആധിപത്യം. അവനുപുറമേ ആരോട് നിങ്ങൾ പ്രാർത്ഥിക്കുന്നുവോ അവർ ഒരു ഈത്തപ്പഴക്കുരുവി ൻെറ പാടപോലും ഉടമപ്പെടുത്തുന്നില്ല” (ഫാത്വിർ- 13)
അല്ലാഹുവിൻെറ രക്ഷാകർതൃത്വം നിഷേധിച്ചവരായിട്ട്, ഫിർഔ ൻ തൻെറ ജനങ്ങളോട ( ) “ഞാൻ തന്നെയാണ് നിങ്ങളുടെ ഉന്നതനായ രക്ഷിതാവ്” എന്ന് യഥാർത്ഥത്തിൽ വി ശ്വസിക്കാതെ അഹങ്കരിച്ച് പറഞ്ഞതായിട്ടല്ലാതെ ആരെയും നമു ക്ക് കാണാൻ സാധിച്ചിട്ടില്ല. ഫിർഔൻ വീണ്ടും പറയുന്നു:

﴿ ﴾

“പ്രമുഖന്മാരെ, ഞാനല്ലാതെ യാതൊരു ദൈവവും നിങ്ങൾക്കു ള്ളതായി ഞാൻ അറിഞ്ഞിട്ടുമില്ല” (ഖസസ് - 38)
പക്ഷേ, ഇത് അവൻെറ വിശ്വാസമായിരുന്നില്ല. അല്ലാഹു പറയു ന്നു:

﴿ ﴾

“അവയെപ്പറ്റി അവരുടെ മനസ്സുകൾക്ക് ദൃഢമായ ബോധ്യം വ ന്നിട്ടും അക്രമവും അഹങ്കാരവും മൂലം അവരതിനെ നിഷേധി ച്ചു കളഞ്ഞു” (നംല് - 14)
ഫിർഔനിനോട് മൂസാനബി പറയുന്നതായി അല്ലാഹു പറയു ന്നു:

“കണ്ണു തുറപ്പിക്കുന്ന ദൃഷ്ടാന്തങ്ങളായിക്കൊണ്ട് ഇവ ഇറക്കിയത് ആകാശങ്ങളുടെയും ഭൂമിയുടെയും രക്ഷിതാവ് തന്നെയാണ് എന്ന് തീർച്ചയായും നീ മനസ്സിലാക്കിയിട്ടുണ്ട്. ഫിർഔനേ, തീർച്ചയായും നീ നാശമടഞ്ഞവൻ തന്നെ എന്നാണ് ഞാൻ കരുതുന്നത്” (ഇസ്രാഅ് - 104)

മുശ്‌രിക്കുകൾ ആരാധനയിൽ അല്ലാഹുവിനോടൊപ്പം പങ്ക് ചേർക്കുന്നതോടു കൂടി തന്നെ അവർ അല്ലാഹു വിൻെറ രക്ഷാകർതൃത്വത്തിൽ അവർ വിശ്വസിച്ചിരുന്നതും ഇത് കൊണ്ടായിരുന്നു. അല്ലാഹു പറയുന്നു:

“(നബിയെ) ചോദിക്കുക: ഭൂമിയും അതിലുള്ളതും ആരുടേതാണ്? നിങ്ങൾക്കറിയാമെങ്കിൽ(പറയൂ...) അവർ പറയും;അല്ലാഹു വിൻേറതാണെന്ന്. നീ പറയുക: എന്നാൽ നിങ്ങൾ ആലോചിച്ചു മനസ്സിലാക്കുന്നില്ലേ? നീ ചോദിക്കുക: ഏഴു ആകാശങ്ങളുടെ രക്ഷിതാവും മഹത്തായ സിംഹാസനത്തിൻെറ രക്ഷിതാവും ആരാകുന്നു? അവർ പറയും; അല്ലാഹുവിന്നാകുന്നു (രക്ഷാകർതൃത്വം). നീ പറയുക: എന്നാൽ നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ? നീ ചോദിക്കുക: എല്ലാ വസ്തുക്കളുടെയും ആധിപത്യം ഒരുവൻെറ കൈവശത്തിലാണ്. അവൻ അഭയം നൽകു

ന്നു. അവന്നെതിരായി (എവിടെ നിന്നും) അഭയം ലഭിക്കുകയി ല്ല. അങ്ങനെയുള്ളവൻ ആരാണ്? നിങ്ങൾക്കറിയാമെങ്കിൽ (പറ യൂ...) അവർ പറയും; (അതെല്ലാം) അല്ലാഹുവിനുള്ളതാണ്. നീ ചോദിക്കുക: പിന്നെ എങ്കിനെയാണ് നിങ്ങൾ മായാവലയത്തിൽ പെട്ട് പോകുന്നത്" (അൽമുഅ്മിനൂൻ:84-89) അല്ലാഹു വീണ്ടും പറയുന്നു:

"ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചതാരാണെന്ന് നീ അവരോട് ചോദിച്ചാൽ തീർച്ചയായും അവർ മറുപടി പറയും; പ്രതാപിയും സർവ്വജ്ഞനുമായിട്ടുള്ളവനാണ് അവ സൃഷ്ടിച്ചത് എന്ന്" (സുഖുറുഫ് - 9)

"ആരാണ് അവരെ സൃഷ്ടിച്ചതെന്ന് നീ അവരോട് ചോദിച്ചാൽ തീർച്ചയായും അവർ പറയും അല്ലാഹു എന്ന്. അപ്പാൾ എങ്ങിനെയാണ് അവർ വ്യതിചലിപ്പിക്കപ്പെടുന്നത്" (സുഖുറുഫ്:87)

അല്ലാഹുവിൻെറ ശാസനാധികാരം, പ്രപഞ്ചവും മത നിയമങ്ങളും എല്ലാം ഉൾകൊള്ളുന്നതാണ്. അല്ലാഹു ഉദ്ദേശി ക്കുന്ന രൂപത്തിൽ അവൻെറ യുക്തിക്കനുസരിച്ചുള്ള നിയന്ത്ര ണത്തിലാണ് പ്രപഞ്ചത്തിലെ ഓരോ കാര്യങ്ങളും, അത്പോലെ തന്നെയാണ് അവൻെറ യുക്തിക്കും, ഉദ്ദേശത്തിനുമനുസരിച്ചാണ് ആരാധനയുടെയും, ക്രയിക്രയത്തിൻെറയും നിയമങ്ങൾ അനുശാസിച്ചിട്ടുള്ളത്. ആരെങ്കിലും അല്ലാഹുവിനോടൊപ്പം ആ രാധനാനിയമങ്ങളിലോ, ക്രയവിക്രയ കാര്യങ്ങളിലോ നിയമം ഉണ്ടാക്കുവാനായി ആരെയെങ്കിലും പങ്ക് ചേർത്താൽ അവൻ അല്ലാഹുവിൽ പങ്ക് ചേർത്തു, അതിനാൽ തന്നെ അവൻെറ വിശ്വാസം യാഥാർത്ഥ്യമായിട്ടില്ല.

## മൂന്ന്: ആരാധനയിലുള്ള ഏകത്വം

യഥാർത്ഥത്തിൽ ആരാധനക്കർഹനായി അല്ലാഹു മാത്ര മാണുള്ളതെന്നും, അവന് യാതൊരു പങ്കുകാരനുമില്ലായെന്നു മാണ് ഇതുകൊണ്ടുദ്ദേശിക്കുന്നത്. (   ) എന്ന് പറഞ്ഞാൽ മഹ ത്വപ്പെടുത്തി കൊണ്ടും, സ്വന്തം ഇഷ്ടപ്രകാരവും ആരാധിക്കപ്പെ ടേണ്ടത് എന്നാണ്.

അല്ലാഹു പറയുന്നു:

﴿ ﴾

“നിങ്ങളുടെ ദൈവം ഏക ദൈവം മാത്രമാകുന്നു. അവനല്ലാ തെ യാതൊരു ദൈവവുമില്ല. അവൻ പരമകാരുണികനും, ക രുണാനിധിയുമത്രേ” (അൽബഖറ-163)

﴿ ﴾

“താനല്ലാതെ ഒരു ദൈവവുമില്ലെന്നതിന് അല്ലാഹു സാക്ഷ്യം വ ഹിച്ചിരിക്കുന്നു. മലക്കുകളും അറിവുള്ളവരും (അതിന്ന് സാക്ഷി കളാകുന്നു) അവൻ നീതി നിർവ്വഹിക്കുന്നവനത്രേ. അവനല്ലാ തെ ദൈവമില്ല. പ്രതാപിയും യുക്തിമാനുമത്രെ അവൻ” (ആലുഇംറാൻ: 18)

അല്ലാഹുവിനെ കൂടാതെ ആരെയൊക്കെ വിളിച്ച് പ്രാർത്ഥിക്കു ന്നുവോ അതെല്ലാം തന്നെ നിരർത്ഥകമാണ്.

﴿ ﴾

“അതെന്ത്കൊണ്ടന്നാൽ അല്ലാഹുവാണ് സത്യമായിട്ടുള്ളവൻ, അവനു പുറമേ അവർ ഏതൊന്നിനെ വിളിച്ചു പ്രർത്ഥിക്കുന്നു വോ അതുതന്നെയാണ് നിരർത്ഥകമായിട്ടുള്ളത്. അല്ലാഹു ത ന്നെയാണ് ഉന്നതനും, മഹാനുമായിട്ടുള്ളത്” (അൽഹജ്ജ് - 62)

ആരാധിക്കപ്പെടുന്നവയെ മുഴുവനും ദൈവമെന്ന് (ഇലാഅ്) പേര് വിളിച്ചത്കൊണ്ട് അത് യഥാർത്ഥ ദൈവമാവുന്നില്ല. അല്ലാഹു പറയുന്നു:

“നിങ്ങളും നിങ്ങളുടെ പിതാക്കളും നാമകരണം ചെയ്ത ചില പേരുകളല്ലാതെ മറ്റൊന്നുമല്ല അവ (ദേവതകൾ) അവയെപ്പറ്റി അല്ലാഹു യാതൊരു പ്രമാണവും ഇറക്കിതന്നിട്ടില്ല” (നജ്മ്: 23)
അല്ലാഹു ഹൂദ് നബിയെപ്പറ്റി പറയുന്നു:

“നിങ്ങളും നിങ്ങളുടെ പിതാക്കന്മാരും പേരിട്ടു വെച്ചിട്ടുള്ളതും, അല്ലാഹു യാതൊരു പ്രമാണവും അവതരിപ്പിച്ചിട്ടില്ലാത്തതുമായ ചില (ദൈവ) നാമങ്ങളുടെ പേരിലാണോ നിങ്ങളെന്നോട് തർക്കിക്കുന്നത്” (അഅ്റാഫ്-71)

യൂസുഫ് നബി(അ) ജയിൽ വാസികളോട് പറയുന്നതായി വിശുദ്ധ ഖുർആനിൽ പറയുന്നു:

“ജയിലിലെ രണ്ട് സുഹൃത്തുക്കളേ, വ്യത്യസ്ത രക്ഷാധികാരികളാണോ ഉത്തമം; അതല്ല, ഏകനും സർവ്വാധികാരിയുമായ അല്ലാഹുവണോ? അവന്നു പുറമേ നിങ്ങൾ ആരാധിക്കുന്നവ നിങ്ങളും നിങ്ങളുടെ പിതാക്കളും നാമകരണം ചെയ്തിട്ടുള്ള ചില നാമങ്ങളല്ലാതെ മറ്റൊന്നുമല്ല. അവയെപ്പറ്റി അല്ലാഹു യാതൊരു പ്രമാണവും അവതരിപ്പിച്ചിട്ടില്ല” (യൂസുഫ: 39-40)

ഇത് കൊണ്ട് തന്നെയാണ് പ്രവാചകന്മാരെല്ലാം തന്നെ തങ്ങളുടെ സമൂഹങ്ങളോട് ഇങ്ങനെ പറയുവാൻ കാരണം.

﴿ ﴾

“നിങ്ങൾ അല്ലാഹുവെ ആരാധിക്കുവിൻ, അവനല്ലാതെ നിങ്ങൾക്ക് ഒരു ആരാധ്യനുമില്ല.” (അഹ്റാഫ്- 59)

പക്ഷേ, മുശ്രിക്കുകൾ വിസമ്മതിക്കുകയാണ് ചെയ്തത്. അങ്ങനെ അവർ അല്ലാഹുവിനെ കൂടാതെ ആരാധ്യരെ സ്വീകരിക്കുകയും, ഉന്നതനായ അല്ലാഹുവിനോട് കൂടെ അവരെ ആരാധിക്കുവാനും, അവരോട് സഹായം തേടുവാനും, അവരെകൊണ്ട് ഇസ്തിഗാസ നടത്തുവാനും തുടങ്ങി.

മുശ്രിക്കുകളുടെ ഈ ആരാധ്യരെ സ്വീകരിക്കലിനെ ബുദ്ധിപരമായ രണ്ട് തെളിവുകൾ കൊണ്ട് അല്ലാഹു നിരർത്ഥകമാക്കുന്നു.

ഒന്ന്: അവർ സ്വീകരിച്ചിട്ടുള്ള ആരാധ്യർക്കൊന്നും തന്നെ യഥാർത്ഥ ദൈവത്തിൻെറ യാതൊരു പ്രത്യേകതയും ഇല്ല. അവരെല്ലാം സൃഷ്ടികളാണ് അവ ഒന്നിനെയും സൃഷ്ടിക്കുന്നില്ല, ഈ ആരാധ്യരൊന്നും തന്നെ ആരാധിക്കുന്നവർക്ക് യാതൊരു ഉപകാരവും നൽകുന്നില്ല, അവരുടെ ഉപദ്രവങ്ങൾ തടുക്കുന്നുമില്ല, അവർ ജീവിതമോ, മരണമോ ഉടമപ്പെടുത്തുന്നില്ല, ആകാശത്തിലുള്ള യാതൊന്നും ഉടമപ്പെടുത്തുകയോ, അതിൽ പങ്ക് കൊള്ളുകയോ ചെയ്യുന്നില്ല. അല്ലാഹു പറയുന്നു:

﴾

﴿

“അവന്ന് പുറമെ പല ദൈവങ്ങളെയും അവർ സ്വീകരിച്ചിരിക്കുന്നു. അവർ(ദൈവങ്ങൾ) യാതൊന്നും സൃഷ്ടിക്കുന്നില്ല. അവർ തന്നെയും സൃഷ്ടിക്കപ്പെടുകയാകുന്നു. തങ്ങൾക്ക് തന്നെ ഉപദ്രവമോ ഉപകാരമോ അവർ അധീനപ്പെടുത്തുന്നുമില്ല. മര

ണത്തെയോ ജീവിതത്തെയോ ഉയർത്തെഴുന്നേൽപിനേയോ അ വർ അധീനപ്പെടുത്തുന്നില്ല" (ഫുർഖാൻ- 3)
അല്ലാഹു പറയുന്നു:

"പറയുക: അല്ലാഹുവിനു പുറമെ നിങ്ങൾ ജൽപിച്ചു കൊണ്ടിരി ക്കുന്നവരോടെല്ലാം നിങ്ങൾ പ്രാർത്ഥിച്ചു നോക്കുക. ആകാശ ത്തിലാകട്ടെ ഭൂമിയിലാകട്ടെ ഒരണുവിൻെറ തൂക്കം പോലും അ വർ ഉടമപ്പെടുത്തുന്നില്ല. അവ രണ്ടിലും അവർക്ക് യാതൊരും പങ്കുമില്ല. അവരുടെ കൂട്ടത്തിൽ അവന്ന് സഹായിയായി ആരു മില്ല. ആർക്കുവേണ്ടി അവൻ അനുമതി നൽകിയോ അവർക്ക ല്ലാതെ അവൻെറ അടുക്കൽ ശുപാർശ പ്രയോജനപ്പെടുകയു മില്ല" (സബഅ്: 22-23)

"അവർ പങ്കു ചേർക്കുന്നത് യാതൊന്നും സൃഷ്ടിക്കാത്തവരേ യാണോ? അവർ (ആ ആരാധ്യർ) തന്നെ സൃഷ്ടിച്ചുണ്ടാക്കപ്പെ ടുന്നവരുമാണ്. അവർക്കൊരു സഹായവും ചെയ്യാൻ അവർക്ക് (പങ്കാളികൾക്ക്) സാധിക്കുകയില്ല. സ്വദേഹങ്ങൾക്കു തന്നെ അ വർ സഹായം ചെയ്യുന്നതുമല്ല" (അഅ്റാഫ് - 191-192)

ഈ രൂപത്തിലാണ് അല്ലാഹുവല്ലാത്ത മറ്റു ആരാധ്യരുടെ സ്ഥിതിയെങ്കിൽ അവയെ ആരാധ്യരാക്കുന്നത് ശുദ്ധ അസംബ ന്ധവും, കഠിന ശിക്ഷക്ക് പാത്രമാകുന്നതുമാണ്.

രണ്ട്: തീർച്ചയായും മുശ്രിക്കുകൾ, അല്ലാഹുവാണ് എ ല്ലാം അധീനപ്പെടുത്തുന്ന സൃഷ്ടാവായ ഏകദൈവം എന്നും, അവനാണ് അഭയം നൽകുന്നതും, അവനെതിരിൽ എവിടെ നിന്നും അഭയം ലഭിക്കുകയില്ലായെന്നും അവർ അംഗീകരിച്ചിരു

ന്നു. ആയതിനാൽ രക്ഷാകർതൃത്വത്തിൽ അല്ലാഹുവിനെ ഏക ത്വപ്പെടുത്തിയ പോലെ ആരാധനയിലും അവനെ ഏകപ്പെടു ത്തേണ്ടിയിരിക്കുന്നു.

അല്ലാഹു പറയുന്നു:

"ജനങ്ങളെ, നിങ്ങളെയും നിങ്ങളുടെ മുൻഗാമികളെയും സൃ ഷ്ടിച്ച നിങ്ങളുടെ നാഥനെ നിങ്ങൾ ആരാധിക്കുവിൻ., നിങ്ങ ൾ ദോഷ ഭാധയെ സൂക്ഷിക്കുവാൻ വേണ്ടിയത്രെ അത്. നി ങ്ങൾക്കുവേണ്ടി ഭൂമിയെ മെത്തയായും, ആകാശത്തെ മേൽ പുരയുമാക്കിത്തരിക്കുകയും ആകാശത്തുനിന്ന് വെള്ളം ചൊരി ഞ്ഞ് തന്നിട്ട് അതുമുഖേന നിങ്ങൾക്ക് ഭക്ഷിക്കുവാനുള്ള കായ് കനികൾ ഉൽപാദിപ്പിച്ച് തരികയും ച്ചെയ്ത നാഥനെ. അതിനാ ൽ (ഇതെല്ലാം) അറിഞ്ഞുകൊണ്ട് നിങ്ങൾ അല്ലാഹുവിന് സമ ന്മാരെ ഉണ്ടാക്കരുത്" (അൽബഖറ, 21-22.)

"ആരാണ് അവരെ സൃഷ്ടിച്ചതെന്ന് നീ അവരോട് ചോദിച്ചാൽ തീർച്ചയായും അവർ പറയും അല്ലാഹു എന്ന്. അപ്പാൾ എങ്ങി നെയാണ് അവർ വ്യതിചലിപ്പിക്കപ്പെടുന്നത്" (സുഖുറുഫ്- 87)

"പറയുക: ആകാശത്തുനിന്നും, ഭൂമിയിൽ നിന്നും നിങ്ങൾക്ക് ആഹാരം നൽകുന്നതാരാണ്? അതല്ലെങ്കിൽ കേൾവിയും, കാഴ്ചയും അധീനപ്പെടുത്തുന്നതാരാണ്? ജീവനില്ലാത്തതിൽ നിന്ന് ജീവനുള്ളതും, ജീവനുള്ളതിൽ നിന്ന് ജീവനില്ലാത്തതും പുറപ്പെടുവിക്കുന്നതും ആരാണ്? അവർ പറയും അല്ലാഹു എന്ന്. അപ്പോൾ പറയുക എന്നിട്ടും നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ? അവനാണ് നിങ്ങളുടെ യഥാർത്ഥ രക്ഷിതാവായ അല്ലാഹു. എന്നിരിക്കേ യഥാർത്ഥമായുള്ളതിന് പുറമേ വഴികേടല്ലാതെ എന്താണുള്ളത്? അപ്പോൾ എങ്ങിനെയാണ് നിങ്ങൾ തെറ്റിക്കപ്പെടുന്നത്" (യൂനുസ്: 31- 32)

## നാല്: അല്ലാഹുവിന്റെ നാമ വിശേഷണങ്ങളിലുള്ള വിശ്വാസം

അല്ലാഹു വിശുദ്ധ ഖുർആനിൽ സ്വയം നാമകരണം ചെയ്തതും, പ്രവാചകൻെറ തിരുസുന്നത്തിൽ പഠിപ്പിച്ചതുമായ അത്യുത്തമ നാമങ്ങളും, പരിപൂർണമായ വിശേഷണങ്ങളും അവന്ന് യോജിക്കുന്ന രൂപത്തിൽ യാതൊരു മാറ്റതിരുത്തലും, വ്യാഖ്യാനവും, രൂപസാദൃശ്യവും, ഉദാഹരിക്കലും കൂടാതെ അവന്ന് സ്ഥിരപ്പെടുത്തുക എന്നാണ് ഇത് കൊണ്ടുദ്ദേശിക്കുന്നത്. അല്ലാഹു പറയുന്നു:

"അല്ലാഹുവിന് ഏററവും നല്ലപേരുകളുണ്ട്. അതിനാൽ ആ പേരുകളിൽ അവനെ നിങ്ങൾ വിളിച്ച് കൊള്ളുക. അവൻെറ പേരുകളിൽ കൃത്രിമം കാണിക്കുന്നവരെ നിങ്ങൾ വിട്ട് കളയുക. അവർ ചെയ്ത് വരുന്നതിൻെറ ഫലം അവർക്ക് വഴിയെ നൽകപ്പെടും" (അഹ്റാഫ്-180)

“ആകാശങ്ങളിലും ഭൂമിയിലും ഏറ്റവും ഉന്നതമായ അവസ്ഥയുള്ളത് അവനാകുന്നു. അവൻ പ്രതാപിയും യുക്തിമാനുമത്രെ” (റൂം - 27)

“അവന്ന് തുല്ല്യമായി യാതൊന്നുമില്ല. അവൻ എല്ലാം കാണുന്നവനും, കേൾക്കുന്നവനുമാകുന്നു” (ശൂറാ- 11)

ഈ വിശ്വാസത്തിൽ രണ്ട് വിഭാഗം വഴിപിഴച്ചിട്ടുണ്ട്.

ഒന്ന്: ( ) അല്ലാഹുവിൻെറ നാമങ്ങളെയും, വിശേഷണങ്ങളേയും മുഴുവനായോ, ഭാഗികമായോ നിഷേധിക്കുന്നവരാണിവർ. അവരതിന് ന്യായം പറയുന്നത്; അല്ലാഹുവിന്ന് നാമവിശേഷണങ്ങളുണ്ടെന്ന് പറഞ്ഞാൽ അത് അല്ലാഹുവിനെ സാദൃശ്യപ്പെടുത്തലാണ്, അതല്ലെങ്കിൽ അല്ലാഹുവിനെ സൃഷ്ടികളോട് സാമ്യപ്പെടുത്തലാണെന്നുമാണ്.

ഇത് ഒരുപാട് കാരണങ്ങളാൽ നിരർത്ഥകമാണ്.

ഒന്ന്: ഇവർ പറയുന്നത് നാം അംഗീകരിക്കുകയാണെങ്കിൽ അല്ലാഹുവിൻെറ വചനങ്ങളിൽ വൈരുധ്യമുണ്ടെന്ന് നാം അംഗീകരിക്കേണ്ടി വരും. കാരണം അല്ലാഹു തന്നെയാണ് അവന്ന് നാമങ്ങളും വിശേഷണങ്ങളും ഉണ്ടെന്ന് നമുക്ക് അറിയിച്ചുതന്നത്. അതോടൊപ്പം തന്നെ അവനെപോലെ എന്തെങ്കിലും ഉണ്ടാകുകയെന്നത് അവൻ നിരോധിച്ചിട്ടുമുണ്ട്താനും. അല്ലാഹുവിന് നാമവിശേഷണങ്ങൾ ഉണ്ടെന്ന് സ്ഥിരപ്പെടുത്തുമ്പോൾ സാദൃശ്യം വരുകയാണെങ്കിൽ അല്ലാഹുവിൻെറ വചനങ്ങളിൽ വൈരുധ്യവും, ചിലത് മറ്റു ചിലതിനെ കളവാക്കുന്നതായി വരും. ഇത് അല്ലാഹുവിൻെറ വചനങ്ങളിൽ അസംഭ വ്യമാണ് താനും.

രണ്ട്: ഏതെങ്കിലും രണ്ട് കാര്യങ്ങൾ നാമത്തിലോ, വി ശേഷണത്തിലോ യോജിച്ചിവെങ്കിൽ പോലും അവ രണ്ടും ഒരേ പോലെയാകണമെന്നില്ല. അത്പോലെ തന്നെ രണ്ടാളുകൾ മനു

ഷ്യന്മാരാണെന്നതിലും, കേൾവിയിലും, കാഴ്ചയിലും, സംസാര ത്തിലും യോജിച്ചിട്ടുണ്ടെങ്കിലും ശരി, മേൽ പറയപ്പെട്ട കാര്യങ്ങ ളിൽ അവർ ഒരേപോലെയല്ല, മറിച്ച് വ്യത്യാസമുണ്ട് അവർക്കി ടയിൽ. അത്പോലെ മൃഗങ്ങൾക്കും കൈകാലുകളും, കണ്ണു കളും ഉണ്ട് എങ്കിലും അവർ മനുഷ്യരോട് സാദൃശ്യപ്പെടുന്നില്ല.

നാമ വിശേഷണങ്ങളിൽ യോജിക്കുന്ന സൃഷ്ടികൾക്കി ടയിൽ തന്നെ വ്യക്തമായ വ്യതിരക്തത പ്രകടമാകുന്നുവെ ങ്കിൽ, സൃഷ്ടിയുടെയും സൃഷ്ടാവിൻെറയുമിടയിൽ അത് ഒന്നു കൂടി വ്യക്തമായി പ്രകടമാകുന്നു.

രണ്ട്: ( ) സൃഷ്ടികളോട് സാദൃശ്യപ്പെടുത്തിക്കൊണ്ട് അല്ലാഹുവിന്ന് നാമവിശേഷണങ്ങൾ ഉണ്ടെന്ന് വിശ്വസിക്കുന്നു. സൃഷ്ടികളോട് സാദൃശ്യപ്പെടുത്തുവാൻ തെളി വുകളുണ്ടെന്നാ ണിവർ വാദിക്കുന്നത് കാരണം അല്ലാഹു സൃഷ്ടികളോട് സം സാരിക്കുന്നത് അവർക്ക് മനസ്സിലാകുന്ന രൂപത്തിലാണ്. എങ്കി ൽ അല്ലാഹുവിൻെറ നാമവിശേഷണങ്ങളും മനസ്സിലാക്കുവാനാ യി സൃഷ്ടികളോട് സാദൃശ്യപ്പെടുത്തേണ്ടിയിരിക്കുന്നു. ഈ വാദ വും നിരർത്ഥകമാണ്.

ഒന്ന്: അല്ലാഹുവിനെ അവൻെറ സൃഷ്ടികളോട് സാദൃശ്യപ്പെടു ത്തുകയെന്നത് ബുദ്ധിയും, ശറഉം നിരർത്ഥകമാക്കുന്നുണ്ട്. ഖുർ ആനിൻെറയും ഹദീസിൻെറയും അടിസ്ഥാനത്തിലുള്ള ഒരു കാ ര്യം നിരർത്ഥകമാകുവാൻ ഒരിക്കലും സാധ്യതയില്ല.

രണ്ട്: അടിസ്ഥാന ആശയം മനസ്സിലാകുന്ന രൂപത്തിലാണ് അല്ലാഹു അവൻെറ അടിമകളോട് അഭിസംബോധന ചെയ്തി ട്ടുള്ളത്. എന്നാൽ അതിൻെറ യഥാർത്ഥ ആശയവും, അതി ൻെറ രൂപവും അവൻെറ വിശേഷണവും, സത്തയുമായി ബന് ധപ്പെടുന്ന അറിവിൽ മാത്രം പരിമിതപ്പെടുത്തിയിരിക്കുന്നു.

അല്ലാഹു സ്വയം തന്നെ ( ) എന്ന് പറയുമ്പോൾ അതിൻെറ അടിസ്ഥാന ആശയമായ കേൾവിയുള്ള വനാണെ ന്ന് നമുക്ക് മനസ്സിലാക്കാൻ സാധിക്കുന്നു, എന്നാൽ അതിൻെറ യഥാർത്ഥ ആശയവും, രൂപവും നമുക്ക് അജ്ഞാതമാണ്. കാര ണം കേൾവിയുടെ യഥാർത്ഥ രൂപം സൃഷ്ടികൾക്കിടയിൽ ത

ന്നെ വളരെ വ്യത്യസ്തമാണ്. അങ്ങനെയെങ്കിൽ സൃഷ്ടാവി നും സൃഷ്ടികൾക്കുമിടയിലുള്ള വ്യത്യാസം അതിലും വ്യക്ത മാണ്.

അല്ലാഹു തൻെറ സിംഹാസനത്തിൽ ഉപവിഷ്ടനാണെ ന്ന് സ്വയം തന്നെ നമുക്ക് അറിയിച്ച് തരുമ്പോൾ അതിൻെറ അടിസ്ഥാന ആശയം നമുക്ക് മനസ്സിലാക്കാൻ സാധിക്കും. എ ന്നാൽ അല്ലാഹു അവൻെറ സിംഹാസനത്തിൽ ഉപവിഷ്ടനാകു ന്നതിൻെറ യഥാർത്ഥ ആശയവും, രൂപവും അല്ലാഹുവിന് മാ ത്രമെ അറിയുകയുള്ളു. ഒരാൾ തൻെറ വീട്ടിലുള്ള കസേരയി ലിരിക്കുന്നത് പോലെയല്ല കുതിരപ്പുറത്തുള്ള കസേരയിൽ ഇരി ക്കുന്നത് ഇത് തമ്മിൽ തന്നെ വളരെ വ്യത്യാസമാണെങ്കിൽ, സൃഷ്ടാവിൻെറ ആരോഹണം എത്ര വ്യത്യാസവും, വ്യക്തവു മായിരിക്കും.

നാം മുകളിൽ വിവരിച്ചത്പോലെ ആരെങ്കിലുംഅല്ലാഹു വിൽ വിശ്വസിക്കുകയാണെങ്കിൽ അതിന് മഹത്തായ ചില ഫലങ്ങളുണ്ട്. അതിൽപെട്ടത് ചിലത് താഴെ കൊടുക്കുന്നു.

ഒന്ന്: ആരാധന, ഭയം, പ്രത്യാശ പോലെയുള്ള കാര്യങ്ങളിൽ അവനോട് കൂടെ ആരെയും പങ്ക് ചേർക്കാതെ തൗഹീദിനെ യാഥാർത്ഥ്യമാക്കുവാൻ സാധിക്കുന്നു.

രണ്ട്: അല്ലാഹുവിൻെറ ഉന്നതമായ വിശേഷണങ്ങളുടെയും, മ ഹത്തായ നാമങ്ങളുടെയും തേട്ടമനുസരിച്ച് അവനെ മഹത്വ പ്പെടുത്തുന്നതിലൂടെ അവല്ലാഹുവിനോടുള്ള ഇഷ്ടം പൂർത്തീക രിക്കുവാൻ സാധിക്കുന്നു.

മൂന്ന്: അല്ലാഹു വിരോധിച്ച കാര്യങ്ങളിൽ നിന്ന് അകന്ന് കൊ ണ്ടും, കൽപിച്ച കാര്യങ്ങൾ ജീവിതത്തിൽ പകർത്തി കൊണ്ടും അവനെ ആരാധിക്കുന്നതിനെ യാഥാർത്ഥ്യമാ ക്കുവാൻ സാധി ക്കുന്നു.

## രണ്ട്:

# الإيمان بالملائكة

# മലക്കുകളിലുള്ള വിശ്വാസം

അല്ലാഹുവിനെ മാത്രം ആരാധിക്കുവാൻ വേണ്ടി, അവന്റെ കൽപനകൾക്ക് പൂർണമായി കീഴൊതുങ്ങുന്ന രൂപത്തിൽ പ്രകാശത്താൽ സൃഷ്ടിക്കപ്പെട്ട അല്ലാഹുവിന്റെ സൃഷ്ടികളാണ് മലക്കുകൾ. അവരുടെ ലോകം നമുക്ക് അജ്ഞാതമാണ്. എന്നാൽ അവർക്ക് യാതൊരു ദിവ്യത്വവും കൽപിക്കുവാൻ പാടില്ല,

"അവന്റെ അടുക്കലുള്ളവർ (മലക്കുകൾ) അവനെ ആരാധിക്കുന്നത് വിട്ട് അഹങ്കരിക്കുകയില്ല. അവർക്ക് ക്ഷീണം തോന്നുകയുമില്ല. അവർ രാവും പകലും (അല്ലാഹുവിന്റെ പരിശുദ്ധിയെ) പ്രകീർത്തിച്ച് കൊണ്ടിരിക്കുന്നു. അവർ തളരുകയില്ല" (അൻബിയാ: 19 - 20)

അവരുടെ എണ്ണം അല്ലാഹുവിനല്ലാതെ ആർക്കും അറിയുകയില്ല. ബുഖാരിയും, മുസ്ലിമും റിപ്പോർട്ട് ചെയ്യുന്ന മിഅ്റാജിന്റെ ഹദീസിൽ അനസ്(റ) ഉദ്ദരിക്കുന്നതായി കാണാം: നബി(സ)യെ ആകാശത്തിലെ ബൈതുൽ മഹ്മൂറിലേക്ക് ഉയർത്തപ്പെട്ടു, അതിലേക്ക് ഓരോ ദിവസവും എഴുപതിനായിരം മലക്കുകൾ പ്രവേശിച്ച് നമസ്കരിക്കുന്നു, ഒരിക്കൽ പ്രവേശിച്ചവർ പിന്നീട് ഒരിക്കലും അതിലേക്ക് മടങ്ങുന്നില്ല"

മലക്കുകളിലുള്ള വിശ്വാസം നാല് കാര്യങ്ങൾ ഉൾകൊള്ളുന്നു.

ഒന്ന്: അവർ ഉണ്ടെന്ന് വിശ്വസിക്കുക.

രണ്ട്: ജിബ്രീൽ പോലെയുള്ള നമുക്ക് അറിയിച്ച് തന്നിട്ടുള്ള മലക്കുകളിലും, അറിയിച്ച് തരാത്തവരിലും മൊത്തത്തിൽ നാം വിശ്വസിക്കുക.
മൂന്ന്: ജിബ്രീലിനെ മലക്കിൻെറ യഥാർത്ഥ രൂപത്തിൽ പ്രപഞ്ചം മുഴുവനും വലയംചെയ്യുന്ന 600 ചിറകുകളോടെ ദർശിച്ചതായി പ്രവാചകൻ നമുക്ക് അറിയിച്ച് തന്നത്പോലെ, നമുക്ക് മനസ്സിലാക്കുവാൻ സാധിച്ചിട്ടുള്ള അവരുടെ വിശേഷണങ്ങളിൽ വിശ്വസിക്കുക.

അവർ അല്ലാഹുവിൻെറ അനുമതി പ്രകാരം മനുഷ്യരിലെ പുരുഷൻെറ രൂപത്തിൽ രൂപാന്തരപ്പെടുന്നു, ജിബ്രീൽ (അ)യെ അല്ലാഹു നല്ല ഒരു ആണിൻെറ രൂപത്തിൽ അയക്കുകയുണ്ടായി, അത് പോലെ പ്രവാചകനോടൊത്ത് സ്വഹാബികൾ ഒരു ദിവസം ഇരിക്കെ, തനിവെള്ള വസ്ത്രം ധരിച്ച്, കറുത്തിരുണ്ട മുടികളുള്ള ഒരാൾ പ്രത്യക്ഷപ്പെട്ടു, അവരിൽ ആർക്കും തന്നെ അദ്ദേഹത്തെ പരിചയമില്ല, മാത്രമല്ല അദ്ദേഹത്തിൽ യാത്രയുടെ ഒരു ലക്ഷണവുമില്ല. അങ്ങിനെ തൻെറ കാൽമുട്ടുകൾ പ്രവാചകൻെറ കാൽ മുട്ടിനോട് ചേർത്ത്വെച്ച്, കൈകൾ തുടയിൽ വെച്ച് പ്രവാചകൻെറയടുത്തിരുന്ന് ചോദിച്ചു, അല്ലയോ മുഹമ്മദേ, ഇസ്ലാമിനെയും, ഈമാനിനെയും, ഇഹ്സാനിനെയും സംബന്ധിച്ച് ചോദിക്കുകയുണ്ടായി. അങ്ങിനെ പ്രവാചകൻ(സ) മറപടി പറഞ്ഞു മടങ്ങിപോയി, പിന്നീട് പ്രവാചകൻ(സ) പറഞ്ഞു: "അത് ജിബ്രീലാണ്, നിങ്ങൾക്ക് ദീൻ പഠിപ്പിക്കുവാൻ വന്നതാണ്" (മുസ്ലിം)

അപ്രകാരം തന്നെയാണ് ഇബ്രാഹീം, ലൂഥ് എന്നീ പ്രവാചകന്മാരുടെയടുത്തേക്ക് നിയോഗിച്ചിട്ടുള്ള മലക്കുകളും മനുഷ്യ രൂപത്തിലായിരുന്നു പ്രത്യക്ഷപ്പെട്ടിരുന്നത്.
നാല്: പ്രമാണങ്ങളുടെ അടിസ്ഥാനത്തിൽ നമുക്ക് മനസ്സിലാക്കുവാൻ സാധിച്ചിട്ടുള്ള അല്ലാഹുവിനെ ആരാധിക്കുക, അവനെ വാഴ്ത്തുക പോലെയുള്ള അല്ലാഹുവിൻെറ കൽപന പ്രകാരമുള്ള പ്രവർത്തനങ്ങൾ രാപകൽഭേതന്യേ യാതൊരു ക്ഷീണവും മടുപ്പുമില്ലാതെ മലക്കുകൾ ചെയ്യുന്നണ്ടെന്ന് വിശ്വസിക്കുക.

ചിലർക്ക് പ്രത്യേക ചുമതലകളുണ്ട് അതിൽ ചിലത് താഴെ വിവരിക്കുന്നു:

അല്ലാഹുവിൻെറ പ്രവാചകന്മാർക്കും, ദൂതന്മാർക്കും ദൈവിക ബോധനം എത്തിച്ച് കൊടുക്കുകയെന്ന ഉത്തരവാദിത്വം ജിബ്രീൽ(അ)നാകുന്നു.

സസ്യങ്ങളുടെയും, മഴയുടെയും ചുമതലയേൽപിക്കപ്പെട്ടിട്ടുള്ളത് മീകാഈൽ ആണ്.

പുനർ ജീവിതത്തിനും, അവസാന നാളിനും വേണ്ടി സൂർ എന്ന കാഹളത്തിൽ ഊതുവാൻ ചുമതലയുള്ള മലക്ക് ഇസ്റാഫീലാണ്..

മരണ വേളയിൽ ആത്മാവിനെ പിടിക്കുവാനുള്ള ചുമതല അല്ലാഹു ഏൽപിച്ചത് മലകുൽ മൗതിനേയാണ്.

മാലികിനെ ഏൽപിക്കപ്പെട്ട ജോലി നരകത്തെ സൂക്ഷിക്കുകയെന്നതാണ്.

ഉമ്മയുടെ ഗർഭാശയത്തിലുള്ള കുഞ്ഞിന് നാല് മാസമാകുമ്പോൾ, ആ കുഞ്ഞ് സൗഭാഗ്യവാനാണോ, ദൗർഭാഗ്യവനാണോ, അവൻെറ മരണം എന്നായിരിക്കും, അവൻെറ ഉപജീവനമാർഗം ഏതെല്ലാമായിരിക്കും, അവൻെറ പ്രവർത്തനങ്ങൾ എന്തെല്ലാമായിരിക്കും എന്നുതുടങ്ങിയിട്ടുള്ള നാല് കാര്യങ്ങൾ എഴുതിവെക്കുവാൻ അല്ലാഹുവിൻെറ കൽപനയാൽ നിയോഗിക്കപ്പെട്ടിട്ടുള്ള മലക്കുകളും ഉണ്ട് അവരുടെ കൂട്ടത്തിൽ.

സർവ്വ മനുഷ്യരുടെയും പ്രവർത്തനങ്ങൾ എഴുതിവെക്കുവാനായി ഓരോ മനുഷ്യൻെറയും ഇടതും വലതുമായി രണ്ട് മലക്കുകൾ ചുമതലയേൽപിക്കപ്പെട്ടിരിക്കുന്നു.

മയ്യത്തിനെ ഖബറിൽ വെച്ചതിന് ശേഷം അവനോട് അവൻെറ രക്ഷിതാവാരാണ്, മതമേതാണ്, പ്രവാചകനാരാണ് എന്നിവ ചോദിക്കുവാനായി ഏൽപിക്കപ്പെട്ടവരും ഉണ്ട് അവരുടെ കൂട്ടത്തിൽ ചിലർ.

മലക്കുകളിലുള്ള വിശ്വാസത്താൽ അനേകം ഗുണങ്ങൾ നേടുവാനുണ്ട് മനുഷ്യന്.

1- മലക്കുകളിൽ വിശ്വസിച്ചാൽ അവരെ സൃഷ്ടിച്ച മഹാനും, ഉന്നതനുമായ സൃഷ്ടാവിൻെറ കഴിവും, അധികാരവും മനസ്സി

ലാക്കുവാൻ സാധിക്കുന്നു. സൃഷ്ടികളുടെ മഹത്വങ്ങൾ സൃഷ്ടാവിൻെറ മഹത്വത്തെയാണ് സൂചിപ്പി ക്കുന്നത്.

2- അല്ലാഹുവിൻെറ അനുഗ്രഹത്താൽ മനുഷ്യരുടെ നന്മകൾക്ക് വേണ്ട മലക്കുകളുടെ സംരക്ഷണവും, മറ്റും (അല്ലാഹുവിൻെറ അനുമതിയോടെ) മലക്കുകളിലൂടെ അല്ലാഹു മനുഷ്യന് നൽകിയിട്ടുണ്ടെന്ന് മനസിലാകുമ്പോൾ അവൻ അല്ലാഹുവിന് നന്ദി ചെയ്യാൻ തയ്യാറാവുന്നു.

3- ഉന്നതനായ അല്ലാഹുവിനെ ആരാധിച്ച് കൊണ്ടിരിക്കുന്ന മലക്കുകളെ സ്നേഹിക്കുവാൻ നമുക്ക് കഴിയുന്നു.

മലക്കുകൾ എന്ന് പറഞ്ഞാൽ സൃഷ്ടികളിൽ പെട്ട അദൃശ്യമാ യിട്ടുള്ള ശക്തിയാണെന്നും, അവർക്ക് ശരീരമില്ലെന്നും ചില പിഴച്ചയളുകൾ വാദിക്കാറുണ്ട്. ഇത് ഖുർആനിനും, തിരുസുന്നത്തിനും, മുസ്ലിം സമൂഹത്തിൻെറ ഇജ്മാഇനും എതിരാവുന്നു. അല്ലാഹു പറയുന്നു:

﴿ ﴾

"ആകാശങ്ങളും, ഭൂമിയും സൃഷ്ടിച്ചുണ്ടാക്കിയവനും രണ്ടും, മൂന്നും, നാലും ചിറകുകളുള്ള മലക്കുകളെ ദൂതന്മാരായി നിയോഗിച്ചവനുമായ അല്ലാഹുവിന് സ്തുതി. ( ഫാത്വിർ- 1)

﴿ ﴾

"സത്യ നിഷേധികളുടെ മുഖങ്ങളിലും പിൻവശങ്ങളിലും അടിച്ച് കൊണ്ട് മലക്കുകൾ അവരെ മരിപ്പിക്കുന്ന സന്ദർഭം നീ കണ്ടിരുന്നുവെങ്കിൽ" (അൻആം - 50)

﴿ ﴾

“ആ അക്രമികൾ മരണ വെപ്രാളത്തിലായിരിക്കുന്ന രംഗം നീ കണ്ടിരുന്നുവെങ്കിൽ നിങ്ങൾ നിങ്ങളുടെ ആത്മാക്കളെ പുറത്തിറക്കുവിൻ എന്നു പറഞ്ഞു കൊണ്ട് മലക്കുകൾ അവരുടെ നേരെ കൈകൾ നീട്ടികൊണ്ടിരിക്കുന്നു” (അൻആം- 93 )

“അങ്ങിനെ അവരുടെ ഹൃദയങ്ങളിൽ നിന്ന് പരിഭ്രമം നീങ്ങിക്കഴിയുമ്പോൾ അവർ ചോദിക്കും; നിങ്ങളുടെ രക്ഷിതാവ് എന്താണ് പറഞ്ഞതെന്ന്. അവർ മറുപടി പറയും: സത്യമാണ് (അവൻ പറഞ്ഞത്) അവൻ ഉന്നതനും മഹാനുമാകുന്നു” (സബഅ്: 23)

“മലക്കുകൾ എല്ലാ വാതിലുലൂടെയും അവരുടെ അടുക്കൽ കടന്ന് വന്നിട്ട് പറയും: ‘നിങ്ങൾ ക്ഷമ കൈകൊണ്ടതിനാൽ നിങ്ങൾക്ക് സമാധാനം’! അപ്പോൾ അന്തിമ ഗൃഹം (സ്വർഗം) എത്ര മെച്ചം” (റഅ്ദ്: 23 - 24)

ഇമാം ബുഖാരി തൻെറ സ്വഹീഹിൽ അബൂഹുറൈറ(റ) പ്രവാചകനിൽ നിന്ന് ഉദ്ദരിക്കുന്നതായി റിപ്പോർട്ട് ചെയ്യുന്നു:

)

(

പ്രവാചക തിരുമേനി(സ) പറഞ്ഞു: “അല്ലാഹു ഒരു അടിമയെ ഇഷ്ടപ്പെട്ടാൽ ജിബ്രീലിനെ വിളിച്ച്കൊണ്ട് പറയുന്നു: “അല്ലാഹു ഇന്നയാളെ ഇഷ്ടപ്പെടുന്നു” അപ്പോൾ ജിബ്രീലും അദ്ദേഹത്തെ ഇഷ്ടപ്പെടുകയും ആകാശത്തുള്ളവരോട് ‘ഇന്നയാളെ

അല്ലാഹു ഇഷ്ടപ്പെടുന്നു അത്കൊണ്ട് നിങ്ങളും അദ്ദേഹത്തെ ഇഷ്ടപ്പെടൂവെന്ന് വിളിച്ച് പറയുന്നതാണ്. അങ്ങിനെ അദ്ദേഹ ത്തെ ആകാശത്തുള്ളവരും ഇഷ്ടപ്പെടുന്നു. അതിന് ശേഷം ഭൂമിയിലും അദ്ദേഹത്തിന് സ്വീകാര്യത ലഭിക്കുന്നു."

അബൂഹുറൈറ(റ) തന്നെ ഉദ്ദരിക്കുന്നു:

)

( )(

പ്രവാചക തിരുമേനി(സ) പറഞ്ഞു: "വെള്ളിയാഴ്ച ദിനം പള്ളി യുടെ എല്ലാ വാതിലിലും ഓരോ മലക്കുകൾ നിൽക്കുകയും എന്നിട്ട് അതിലൂടെ ആദ്യമാദ്യം വരുന്നവരുടെ പേരുകൾ എഴു തിവെക്കുന്നു. ഇമാം മിമ്പറിൽ ഇരുന്നാൽ അവർ അവരുടെ ഏടുകൾ മടക്കിവെച്ച് കൊണ്ട് ഖുതുബ ശ്രവിക്കുകയും ചെ യ്യുന്നു" (ബുഖാരി)

മേൽ വിവരിക്കപ്പെട്ട തെളിവുകളുടെ അടിസ്ഥാനത്തിൽ നമു ക്ക് മനസിലാക്കുവാൻ കഴിയുന്നത് മലക്കുകൾക്ക് ശരീരമു ണ്ടെന്നാണ്. അവർക്ക് ശരീരമില്ലെന്ന് വാദിക്കുന്ന പിഴച്ചവരുടെ വാദം നിരർത്ഥകമാണ്.

# മൂന്ന്:

# الإيمان بالكتب

# വേദഗ്രന്ഥങ്ങളിലുള്ള വിശ്വാസം

അല്ലാഹു അവൻെറ സൃഷ്ടികളോടുള്ള കാരുണ്യത്താൽ അവരുടെ സന്മാർഗത്തിനും, ഇഹപര സൗഭാഗ്യത്തിനും വേണ്ടി പ്രവാചകന്മാർക്ക് ഇറക്കികൊടുത്തിട്ടുള്ള ദൈവിക ഗ്രന്ഥങ്ങളാണ് വേദഗ്രന്ഥം എന്നത് കൊണ്ടുള്ള വിവക്ഷ.

വേദ ഗ്രന്ഥങ്ങളിലുള്ള വിശ്വാസം നാല് കാര്യങ്ങൾ ഉൾകൊള്ളുന്നു:

ഒന്ന്: വേദ ഗ്രന്ഥങ്ങളെല്ലാം അല്ലാഹുവിൽനിന്ന് ഇറക്കപ്പെട്ടതാണെന്ന് വിശ്വസിക്കുക.

രണ്ട്: മുഹമ്മദ് നബി(സ)ക്ക് നൽകിയ ഖുർആൻ, മൂസാ നബി (അ) നൽകിയ തൗറാത്ത്, ഈസാ(അ)ന് നൽകിയ ഇൻജീൽ, ദാവൂദ്(അ) നൽകിയ സബൂർ തുടങ്ങിയ നമുക്ക് അറിയപ്പെട്ട വേദഗ്രന്ഥങ്ങളിലും, അറിയപ്പെടാത്ത വേദഗ്രന്ഥങ്ങളിലും മൊത്തത്തിൽ വിശ്വസിക്കുക.

മൂന്ന്: ഖുർആനിലുള്ളതും, മുൻകഴിഞ്ഞ വേദഗ്രന്ഥ ങ്ങളിലുള്ള മാറ്റ തിരുത്തലുകൾക്ക് വിധേയമാകാത്ത കാര്യങ്ങളെല്ലാം സത്യമാണെന്ന് വിശ്വസിക്കുക.

നാല്: വേദഗ്രന്ഥങ്ങളിൽ അടങ്ങിയിട്ടുള്ള വിധികളിലെ തത്വം നമുക്ക് മനസിലായാലും, ഇല്ലെങ്കിലും ശരി വളരെ തൃപ്തിയോടെ ദുർബ്ബലപ്പെടുത്തലുകൾക്ക് വിധേയമാവാത്ത അവയിലെ വിധികൾ പ്രാവർത്തികമാക്കുക. വിശുദ്ധ ഖുർആനിൻെറ അവതരണത്തോടെ മുൻകഴിഞ്ഞ വേദഗ്രന്ഥങ്ങളെല്ലാം തന്നെ ദുർബ്ബലപ്പെടുത്തിയിരിക്കുന്നു.

അല്ലാഹു പറയുന്നു:

“(നബിയെ) നിനക്കിതാ സത്യപ്രകാരം വേദഗ്രന്ഥം അവതരിപ്പിച്ചു തന്നിരിക്കുന്നു. അതിൻെറ മുമ്പുള്ള വേദഗ്രന്ഥങ്ങളെ ശരിവെക്കുന്നതും, അവയെ കാത്തു സംരക്ഷിക്കുന്നതുമത്രെ അത്” ( മാഇദ - 48)
ഈ ആയത്തിൻെറ അടിസ്ഥാനത്തിൽ വിശുദ്ധഖുർആനിൻെറ അവതരണത്തോടെ മുൻകഴിഞ്ഞ വേദഗ്രന്ഥങ്ങളിലുള്ള ഒരു വിധിയും നടപ്പിലാക്കൽ അനുവദനീയമല്ല, വിശുദ്ധഖുർആൻ സ്ഥിരപ്പെടുത്തിയ വിധികളൊഴിച്ച്.

## വേദ ഗ്രന്ഥങ്ങളിലുള്ള വിശ്വാസത്താൽ നമുക്ക് നേടാനാവുന്ന ഗുണങ്ങൾ:

ഒന്ന്: ഓരോ സമൂഹത്തിനും അവരെ സന്മാർഗത്തിലാക്കുവാനുതകുന്ന വേദഗ്രന്ഥങ്ങൾ ഇറക്കികൊണ്ട് അല്ലാഹു തൻെറ അടിമകളെ പരിഗണിക്കുന്നുണ്ടെന്ന് നമുക്ക് മനസിലാക്കുവാൻ സാധിക്കുന്നു.
രണ്ട്: ഓരോ സമൂഹത്തിനും അവർക്കനുയോജ്യമായ നിയമം നൽകുന്ന അല്ലാഹുവിൻെറ യുക്തി നമുക്ക് മനസ്സിലാക്കുവാൻ സാധിക്കുന്നു. അല്ലാഹു പറയുന്നു:

“നിങ്ങളിൽ ഓരോ വിഭാഗത്തിനും ഓരോ നിയമക്രമവും കർമ്മമാർഗവും നാം നിശ്ചയിച്ച് തന്നിരിക്കുന്നു” (മാഇദ - 48)
മൂന്ന്: വേദഗ്രന്ഥമാകുന്ന അനുഗ്രഹം നൽകിയ അല്ലാഹുവിന് നമുക്ക് നന്ദി ചെയ്യുവാൻ സാധിക്കുന്നു.

# നാല്:

## الإيمان بالرسل
## പ്രവാചകന്മാരിലുള്ള വിശ്വാസം

അല്ലാഹുവിൻെറ ശറഅ് എത്തിച്ച് കൊടുക്കുവാനായി ദിവ്യബോധനം നലകപ്പെടുന്ന മനുഷ്യന്മാരേയാണ് പ്രവാചക ന്മാർ എന്നത് കൊണ്ട് ഉദ്ദേശിക്കുന്നത്. ആദ്യത്തെ പ്രവാചകൻ നൂഹ്(അ)ഉം, അവസാനത്തേത് മുഹമ്മദ്(സ)യുമാകുന്നു. അല്ലാഹു പറയുന്നു:

﴿ ﴾

"(നബിയെ) നൂഹിനും അദ്ദേഹത്തിന് ശേഷമുള്ള പ്രവാചകന്മാ ർക്കും നാം സന്ദേശം നൽകിയത് പോലെ നിനക്കും നാം സ ന്ദേശം നൽകിയിരിക്കുന്നു" (നിസാഅ് -163)

ഇമാം ബുഖാരി അനസ്ബ്നു മാലികി(റ)ൽ നിന്ന് ഉദ്ദ രിക്കുന്ന ശഫാഅത്തിൻെറ ഹദീസിൽ പ്രവാചകൻ(സ) പറയു ന്നു: "ജനങ്ങളെല്ലാം തന്നെ ശഫാഅത്തിന് വേണ്ടി ആദം ന ബി(അ)യുടെ അടുത്തെത്തുമ്പോൾ അദ്ദേഹം പറയുന്നു: 'നിങ്ങ ൾ അല്ലാഹു നിയോഗിച്ചിട്ടുള്ള ആദ്യത്തെ പ്രവാചകനായ നൂഹ് (അ) അടത്തേക്ക് പോവുക'" ഹദീസ്. അല്ലാഹു പറയുന്നു:

﴾

﴿

"മുഹമ്മദ് നിങ്ങളുടെ പുരുഷന്മാരിൽ ഒരാളുടെയും പിതാവായി ട്ടില്ല. പക്ഷെ, അദ്ദേഹം അല്ലാഹുവിൻെറ ദൂതനും, പ്രവാചക ന്മാരിൽ അവസാനത്തെ ആളുമാകുന്നു" (അഹ്സാബ്- 40)

ഓരു സമുദായവും അല്ലാഹു പ്രത്യേകം ശരീഅത്തുമായി പ്രവാചകന്മാരെ പറഞ്ഞയക്കാതെയോ, അതല്ലെങ്കിൽ മുൻകഴിഞ്ഞ ശരീഅത്ത് പുതുക്കുവാനായി ദിവ്യസന്ദേശം നൽകുന്ന നബിമാരെ പറഞ്ഞയക്കാതെയോ കഴിഞ്ഞ്പോയിട്ടില്ല. ഇതാണ് അല്ലാഹു പറയുന്നത്:

﴿ ﴾

“തീർച്ചയായും ഓരോ സമുദായത്തിലും നാം ദൂതനെ നിയോഗിച്ചിട്ടുണ്ട്, നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും, ദുർമൂർത്തികളെ വെടിയുകയും ചെയ്യുക” (നഹ്ൽ- 36)

﴿ ﴾

“ഒരു താക്കീതുകാരൻ കഴിഞ്ഞു പോകാത്ത ഒരു സമുദായവും ഇല്ല” (ഫാത്വിർ - 24) അല്ലാഹു പറയുന്നു:

﴿ ﴾

“തീർച്ചയായും നാം തന്നെയാണ് തൗറാത്ത് അവതരിപ്പിച്ചിരിക്കുന്നത് അതിൽ പ്രകാശവും, സന്മാർഗ്ഗവുമുണ്ട്. (അല്ലാഹുവിന്) കീഴ്പ്പെട്ട പ്രവാചകന്മാർ യഹൂദമതക്കാർക്ക് അതിനനുസരിച്ച് വിധികൽപിച്ചുപോന്നു.”(മാഇദ-44)

പ്രവാചകന്മാലെല്ലാം തന്നെ മനുഷ്യരാണ്, അവർക്ക് ദൈവികതയുടെ യാതൊരു പ്രത്യേകതയും ഇല്ലതന്നെ. അല്ലാഹു വിൻെറടുത്ത് ഏറ്റവും കൂടുതൽ ശ്രേഷ്ടതയും, സ്ഥാനവും ഉള്ള അവസാന പ്രവാചകനായ മുഹമ്മദ് നബി(സ)യെ സംബന്ധിച്ച് അല്ലാഹു പറയുന്നു:

"(നബിയെ,) പറയുക: എന്റെ സ്വന്തം ദേഹത്തിനു തന്നെ ഉപകാരമോ, ഉപദ്രവമോ വരുത്തൽ എന്റെ അധീനത്തിൽ പെട്ടതല്ല. അല്ലാഹു ഉദ്ദേശിച്ചതൊഴികെ. എനിക്ക് അദൃശ്യകാര്യമറിയാമായിരുന്നുവെങ്കിൽ ഞാൻ ധാരാളം ഗുണം നേടിയെടുക്കുമായിരുന്നു. തിന്മ എന്നെ ബാധിക്കുകയു മില്ലായിരുന്നു. ഞാനൊരു താക്കീതുകാരനും വിശ്വസിക്കുന്ന ജനങ്ങൾക്ക് സന്തോഷമറിയിക്കുന്നവനും മാത്രമാണ്" (അഅ്റാഫ് - 188)

"പറയുക: നിങ്ങൾക്ക് ഉപദ്രവം ചെയ്യുക എന്നതോ (നിങ്ങളെ) നേർവഴിയിലാക്കുക എന്നതോ എന്റെ അധീനതയിലല്ല. പറയുക: അല്ലാഹുവി(ന്റെ ശിക്ഷയി)ൽ നിന്ന് ഒരാളും എനിക്ക് അഭയം നൽകുകയേ ഇല്ല; തീർച്ച. അവന്നു പുറമെ ഒരു അഭയസ്ഥാനവും ഞാൻ ഒരിക്ക ലും കണ്ടെത്തുകയിമില്ല" (ജിന്ന്: 21- 22 )

മനുഷ്യരുടെ പ്രത്യേകതയായിട്ടുള്ള രോഗം, മരണം, ഭക്ഷണ പാനീയം ആവശ്യമായി വരുകപോലെയുള്ള എല്ലാ കാര്യങ്ങളിലും പ്രവാചകന്മാരും ഉൾപ്പെടുന്നതാണ്. ഇബ്രാഹീം(അ) തന്റെ രക്ഷിതാവിനെ വിശേഷിപ്പിച്ച് കൊണ്ട് പറയുന്നതായി അല്ലാഹു ഖുർആനിൽ പറയുന്നു:

“എനിക്ക് ആഹാരം തരികയും കുടിനീർ തരികയും ചെയ്യുന്ന വൻ, എനിക്ക് രോഗം ബാധിച്ചാൽ അവനാണ് എന്നെ സുഖ പ്പെടുത്തുന്നത്. എന്നെ മരിപ്പിക്കുകയും പിന്നീട് ജീവിപ്പിക്കുക യും ചെയ്യുന്നവൻ” (79- 81)
പ്രവാചക തിരുമേനി പറയുകയുണ്ടായി:

( )

“ഞാൻ നിങ്ങളെ പോലെ ഒരു മനുഷ്യനാണ്, നിങ്ങൾ മറന്ന് പോകുന്നത് പോലെ ഞാനും മറക്കും, ആയതി നാൽ ഞാൻ മറന്ന് പോയാൽ എന്നെ നിങ്ങൾ ഓർമ്മിപ്പിക്കുക”

അല്ലാഹു പ്രവാചകന്മാരെ പുകഴ്ത്തി പറയുന്ന സന്ദർ ഭങ്ങളിലെല്ലാം തന്നെ അവർ അവൻെറ അടിമകളാണെന്ന് പ്ര ത്യേകം വിശേഷിപ്പിക്കുന്നു. നൂഹ് നബി(അ)യെ സംബന്ധിച്ച് അല്ലാഹു പറയുന്നത് നാം ശ്രദ്ധിക്കുക:

﴿ ﴾

“തീർച്ചയായും അദ്ദേഹം നന്ദിയുള്ള ദാസനാകുന്നു” മുഹമ്മദ് നബി(സ)യെ സംബന്ധിച്ച് അല്ലാഹു പറയുന്നു:

﴿ ﴾

“തൻെറ ദാസൻെറ മേൽ സത്യാസത്യ വിവേജനത്തിനുള്ള പ്ര മാണം (ഖുർആൻ) അവതരിപ്പിച്ചവൻ അനുഗ്രഹപൂർണ്ണനാ കുന്നു. അദ്ദേഹം (റസൂൽ) ലോകർക്ക് ഒരു താക്കീതുകാരൻ ആയിരിക്കുന്നതിന് വേണ്ടിയത്രേ അത്” (ഫുർഖാൻ -1)

ഇബ്രാഹിം, ഇസ്ഹാഖ്, യഹ്ഖൂബ്(അ) എന്നിവരെ പറ്റി അല്ലാഹു വിശേഷിപ്പിക്കുന്നു

﴿

﴾

“കൈകരുത്തും കാഴ്ചപ്പാടുകളും ഉള്ളവരായിരുന്നു നമ്മുടെ ദാസന്മാരായ ഇബ്രാഹിം, ഇസ്ഹാഖ്, യഹ്ഖൂബ്(അ) എന്നിവരെയും ഓർക്കുക. നിഷ്കളങ്കമായ ഒരു വിചാരം കൊണ്ട് നാം അവരെ ഉൽകൃഷ്ടരാക്കിയിരിക്കുന്നു. പരലോക സ്മരണയത്രേ അത്. തീർച്ചയായും അവർ നമ്മുടെ അടുക്കൽ തെരഞ്ഞെടുക്കപ്പെട്ട ഉത്തമന്മാരിൽ പെടവ രാകുന്നു” (സ്വാദ് :47-48)
ഈസാ നബിയെ പറ്റി ഖുർആൻ പറയുന്നു:

﴿ ﴾

“അദ്ദേഹം നമ്മുടെ ഒരു ദാസൻ മാത്രമാകുന്നു. അദ്ദേഹത്തിന് നാം അനുഗ്രഹം നൽകുകയും അദ്ദേഹത്തെ ഇസ്രായീൽ സന്തതികൾക്ക് ഒരു മാതൃകയാക്കുകയും ചെയ്തു” (സുഖുറുഫ് - 59)

പ്രവാചകന്മാരിലുള്ള വിശ്വാസം നാല് കാര്യങ്ങൾ ഉൾകൊള്ളുന്നു:

ഒന്ന്: പ്രവാചകന്മാരുടെ രിസാലത്ത് അല്ലാഹുവിൽ നിന്ന് തന്നെയാണെന്നുള്ള സത്യം നാം വിശ്വസിക്കുക. ഏതെങ്കിലും ഒരു പ്രവാചകൻെറ രിസാലത്തിൽ അവിശ്വസിച്ചാൽ എല്ലാവരുടെയും രിസാലത്തിൽ നിഷേധിച്ച വരായി. അല്ലാഹുവിൻെറ വചനം നാം ശ്രദ്ധിക്കുക:

﴿ ﴾

“നൂഹിൻെറ ജനത ദൈവദൂതന്മാരെ നിഷേധിച്ചു തള്ളി” (ശുഅറാ - 105)
നൂഹ് നബി മാത്രം നിയോഗിക്കപ്പെട്ട അവസരത്തിൽ അദ്ദേഹത്തെ മാത്രം നിഷേധിച്ച സമൂഹത്തെ, മുഴുവൻ പ്രവാചകന്മാരെയും നിഷേധിച്ചവരാക്കി. ഇപ്രകാരം തന്നെ കൃസ്ത്യാനികൾ മുഹമ്മദ് നബിയിൽ വിശ്വസിച്ചില്ലാ എന്ന് മാത്രമല്ല അവരിലേക്ക് നിയോഗിതനായിട്ടുള്ള ഈസബ്നു മറ്യമിനെ പിൻപറ്റേണ്ടതിന് പകരം അദ്ദേഹത്തെ കളവാക്കുക കൂടി ചെയ്തു. വഴികേടിൽ നിന്ന് അവരെ രക്ഷപ്പെടുത്തുവാനും, യഥാർത്ഥ സന്മാർഗ പാതയിലേക്ക് നയിക്കുവാനായി മുഹമ്മദ് എന്ന പ്രവാചകൻെറ നിയോഗം ഉണ്ടാവുമെന്നുള്ള സന്തോഷവാർത്ത അ

വരുടെ വേദഗ്രന്ഥങ്ങളിൽ ഉണ്ടായിരുന്നിട്ട് കൂടി അവർ അദ്ദേഹത്തെ പിൻപറ്റിയില്ലായെന്ന് നാം ഓർക്കുക.

രണ്ട്: പ്രവാചകന്മാരിൽ നമുക്ക് അറിയപ്പെട്ട മുഹമ്മദ്, ഇബ്രാഹിം, മൂസാ, ഈസാ, നൂഹ്(അ) തുടങ്ങിയ ദൃഢമനഃസ്കരായിട്ടുള്ള അഞ്ച് പ്രവാചകന്മാരിലും നാം വിശ്വസിക്കുന്നു. സൂറത്ത് അഹ്സാബിലും, സൂറത്ത് ശൂറാഇലും ഈ അഞ്ച് പ്രവാചകന്മാരെപ്പറ്റി പറഞ്ഞിട്ടുണ്ട്

“പ്രവാചകന്മാരിൽ നിന്ന് താങ്ങളുടെ കരാർ നാം വാങ്ങി യ സന്ദർഭം (ശ്രദ്ധേയമാണ്) നിൻെറ പക്കൽ നിന്നും നൂഹ്, ഇബ്രാഹിം, മൂസാ, മറ്യമിൻെറ മകൻ ഈസാ എന്നിവരിൽ നിന്നും (നാം കരാർ വാങ്ങിയ സന്ദർഭം) ” (അഹ്സാബ് - 7)

“നൂഹിനോട് കൽപിച്ചതും നിനക്ക് നാം ബോധനം നൽകിയതും ഇബ്രാഹിം, മൂസാ, ഈസാ എന്നിവരോട് നാം കൽപിച്ചതുമായ കാര്യം- നിങ്ങൾ മതത്തെ നേരാംവണ്ണം നിലനിർത്തുക, അതിൽ നിങ്ങൾ ഭിന്നിക്കാതിരിക്കുക എന്നകാര്യം - അവൻ നിങ്ങൾക്ക് മതനിയമമായി നിശ്ചയിച്ചിരിക്കുന്നു”(ശൂറാ: 13) എന്നാൽ നമുക്ക് പേര് അറിയാത്ത പ്രവാചകന്മാരിൽ മൊത്തത്തിൽ നാം വിശ്വസിക്കുന്നു. അല്ലാഹു പറയുന്നു:

“അവരിൽ ചിലരെ പറ്റി നാം നിനക്ക് വിവരിച്ചു തന്നിട്ടുണ്ട്, ചിലരെ പറ്റി നാം നിനക്ക് വിവരിച്ചു തന്നിട്ടില്ല” (മുഅ്മിൻ: 78)
മൂന്ന്: പ്രവാചകന്മാരിൽ നിന്ന് ശരിയായി വന്നിട്ടുള്ള കാര്യങ്ങൾ നാം സത്യപ്പെടുത്തുക.
നാല്: പ്രവാചകന്മാരിലെ അവസാനത്തെ കണ്ണിയായിട്ടുള്ള, സർവ്വ മനുഷ്യരിലേക്കും നിയോഗിതനായിട്ടുള്ള മുഹമ്മദ്(സ)യുടെ ശരീഅത്തനുസരിച്ച് പ്രവർത്തിക്കുക. അല്ലാഹു പറയുന്നു:

“ഇല്ല, നിൻെറ രക്ഷിതാവിനെത്തന്നെയാണ സത്യം; അവർക്കിടയിൽ ഭിന്നതയുണ്ടായ കാര്യത്തിൽ അവർ നിന്നെ വിധികർത്താവാക്കുകയും, നീ വിധി കൽപിച്ചതിനെപ്പറ്റി പിന്നീടവരുടെ മനസ്സുകളിൽ ഒരു വിഷമവും തോന്നാതിരിക്കുകയും, അത് പൂർണമായി സമ്മതിച്ച് അനുസരിക്കുകയും ചെയ്യുന്നത്വരെ അവർ വിശ്വാസികളാവുകയില്ല” (നിസാഅ് - 65)

## പ്രവാചകന്മാരിലുള്ള വിശ്വാസത്തിന് ചില ഗുണങ്ങളുണ്ട് അവയിൽ ചിലത്:

ഒന്ന്: മനുഷ്യ ബുദ്ധിക്ക് കണ്ടെത്തുവാൻ സാധിക്കാത്ത കാര്യമായ അല്ലാഹുവിനെ എങ്ങിനെയാണ് ആരാധിക്കേണ്ടത് എന്ന് വിശദീകരിക്കുവാനും, ഉന്നതനായ അല്ലാഹുവിലേക്ക് എത്തിച്ചേരുവാനുള്ള യഥാർത്ഥ വഴി കാണിച്ച് കൊടുക്കുവാനും വേണ്ടി മനുഷ്യരിലേക്ക് പ്രവാചകന്മാരെ നിയോഗിച്ച് കൊണ്ട് അല്ലാഹു തൻെറ അടിമകൾക്ക് നൽകിയ കാരുണ്യം നമുക്ക് മനസിലാക്കുവാൻ സാധിക്കുന്നു.

രണ്ട്: ഈ മഹത്തായ അനുഗ്രഹം നൽകിയ അല്ലാഹുവിന്ന് നമുക്ക് നന്ദി ചെയ്യുവാൻ സാധിക്കുന്നു.
മൂന്ന്: പ്രവാചകന്മാരെ അവർക്ക് യോജിക്കുന്ന രൂപത്തിൽ ബഹുമാനിക്കുകയും, ആദരിക്കുകയും, സ്നേഹിക്കുകയും ചെയ്യുക. കാരണം അവർ അല്ലാഹുവിൻെറ പ്രവാചകന്മാരും, അല്ലാഹുവിനെ യഥാർത്ഥത്തിൽ ആരാധിക്കുന്നവരും, അവൻെറ രിസാലത്ത് എത്തിച്ച് കൊടുക്കുന്നവരും, അവൻെറ അടിമകളെ ഉപദേശിക്കുന്നവരുമാകുന്നു.

ചില സത്യനിഷേധികൾ പ്രവാചകന്മാരെ കളവാക്കിയിട്ടുണ്ട്. അവർ അതിന് ന്യായം പറഞ്ഞിരുന്നത് പ്രവാ ചകന്മാർ എങ്കിനെയാണ് മനുഷ്യന്മാരുവുക? എന്നായിരുന്നു. ഈ വാദം തന്നെ എടുത്ത് പറഞ്ഞ്കൊണ്ട് വിശുദ്ധഖുർആൻ ഖണ്ഡിക്കുന്നുണ്ട്.
അല്ലാഹു പറയുന്നു:

"ജനങ്ങൾക്കു സന്മാർഗം വന്നപ്പോൾ അവർ അത് വിശ്വസിക്കുന്നതിന് തടസ്സമായത്, അല്ലാഹു ഒരു മനുഷ്യനെ ദൂതനായി നിയോഗിച്ചിരിക്കുകയാണോ എന്ന അവരുടെ വാക്ക് മാത്രമായിരുന്നു. (നബിയെ,) പറയുക: ഭൂമിയിലുള്ളത് ശാന്തരായി നടന്ന് പോകുന്ന മലക്കുകളായിരുന്നെങ്കിൽ അവരിലേക്ക് ആകാശത്തു നിന്ന് ഒരു മലക്കിനെ തന്നെ നാം ദൂതനായി ഇറക്കുമായിരുന്നു" (ഇസ്രാഅ്: 94 - 95)
ഭൂമിയിലുള്ളത് മനുഷ്യരായതിനാൽ അല്ലാഹു അവരിലേക്ക് മനുഷ്യരായ പ്രവാചകന്മാരെ നിയോഗിച്ചു, ഭൂമിയിലുള്ളത് മലക്കുകളായിരുന്നെങ്കിൽ അവരിലേക്ക് മലക്കുകളായ പ്രവാചകന്മാരെയായിരിക്കും നിയോഗിക്കുകയെന്ന് പറഞ്ഞ് കൊണ്ട്

അല്ലാഹു മേൽ പറയപ്പെട്ട വാദത്തെ നിരർത്ഥകമാക്കുന്നു. വീണ്ടും അല്ലാഹു പറയുന്നത് നാം ശ്രദ്ധിക്കുക:

﴿ ﴾

“നിങ്ങൾ ഞങ്ങളെപ്പോലെയുള്ള മനുഷ്യർ മാത്രമാകുന്നു. ഞങ്ങളുടെ പിതാക്കൾ ആരാധിച്ചു വന്നിരുന്നതിൽ നിന്ന് ഞങ്ങളെ പിന്തിരിപ്പിക്കാനാണ് നിങ്ങൾ ഉദ്ദേശിക്കുന്നത്. അതിനാൽ വ്യക്തമായ വല്ല രേഖയും നിങ്ങൾ ഞങ്ങൾക്കു കൊണ്ട്വന്നു തരൂ. അവരൊട് അവരിലേക്കുള്ള ദൈവ ദൂതന്മാർ പറഞ്ഞു: ഞങ്ങൾ നിങ്ങളെപ്പോലെയുള്ള മനുഷ്യന്മാർ തന്നെയാണ്. എങ്കിലും അല്ലാഹു തൻെറ ദാസന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവരോട് ഔദാര്യം കാണിക്കുന്നു. അല്ലാഹുവിൻെറ അനുമതി പ്രകാരമല്ലാതെ നിങ്ങൾക്ക് യതൊരു തെളിവും കൊണ്ടുവന്നു തരാൻ ഞങ്ങൾക്കാവില്ല” (ഇബ്രാഹിം: 10 - 11)

## അഞ്ച്:

## الإيمان بالآخرة

# അവസാന നാളിലുള്ള വിശ്വാസം

അവസാന നാൾ എന്നത് കൊണ്ട് ഉദ്ദേശിക്കുന്നത് ജനങ്ങളെല്ലാം വിചാരണക്കും, പ്രതിഫലം നൽകപ്പെടുവാനും വേണ്ടി ഉയർത്തെഴുന്നേൽക്കുന്ന ദിവസമാണ്.

അവസാന നാൾ എന്ന് പേര് വരുവാൻ കാരണം ആ ദിവസത്തിന് ശേഷം ദിവസമില്ല. സ്വർഗവാസികൾ സ്വർഗത്തിലും, നരകവാസികൾ നരകത്തിലും പ്രവേശിക്കുന്ന ദിവസമാണിത്.

അവസാന നാളിലുള്ള വിശ്വാസം മൂന്ന് കാര്യങ്ങൾ ഉൾകൊള്ളുന്നു.

ഒന്ന്: പുനർ ജീവിതത്തിലുള്ള വിശ്വാസം.

സൂർ എന്ന കാഹളത്തിൽ രണ്ടാമത് ഊതിയാൽ മരിച്ചവരെയെല്ലാം അല്ലാഹു ജീവിപ്പിക്കുന്നു, അങ്ങിനെ ലോകരക്ഷിതാവിൻെറ മുമ്പിൽ എഴുന്നേറ്റ് നിൽകുന്നു, വസ്ത്രം ധരിക്കാതെ, ചെരിപ്പ് ധരിക്കാതെ സമ്പൂർണ നഗ്നരായി ചേലാകർമം ചെയ്യാത്തവരായി കൊണ്ട്. അല്ലാഹു പറയുന്നു:

﴿ ﴾

“ആദ്യമായി സൃഷ്ടി ആരംഭിച്ചത് പോലെത്തന്നെ നാം അത് ആരംഭിക്കുന്നതാണ് നാം ബാധ്യതയേറ്റ വാഗ്ദാനമത്രെ അത്. നാം (അത്) നടപ്പിലാക്കുക തന്നെ ചെയ്യുന്നതാണ്” (അൻബിയാ:104)

പുനർജീവിതം എന്നത് വിശുദ്ധഖുർആനിൻെറയും, തിരുസുന്നത്തി ൻെറയും, മുസ്‌ലിം സമൂഹത്തിൻെറ ഇജ്മാഇൻെറയും അടിസ്ഥാനത്തിൽ സ്ഥിരപ്പെട്ടതാണ്.

﴿ ﴾

“പിന്നീട് തീർച്ചയായും നിങ്ങൾ അതിനു ശേഷം മരിക്കുന്നവരാകുന്നു. പിന്നീട് ഉയിർത്തെഴുന്നേൽപിൻെറ നാളിൽ തീർച്ചയായും നിങ്ങൾ എഴുന്നേൽപിക്കപ്പെടുന്നതാണ്” (അൽ മുഅ്മിനൂൻ - 15 -16)

പ്രവാചകതിരുമേനി(സ) പറയുന്നു: “അവസാന നാളിൽ ജനങ്ങൾ നഗ്നപാദകരും, ചേലാകർമ്മം ചെയ്യാത്തവരുമായി ഒരുമിച്ച് കൂട്ടപ്പെടുന്നതാണ്” (ബുഖാരി, മുസ്‌ലിം)

ഉയർത്തെഴുന്നേൽപ് ഉണ്ടെന്നതിൽ മുസ്‌ലിം സമൂഹം ഏകോപിച്ചിരിക്കുന്നു. ഇത് ബുദ്ധിയുടെ തേട്ടവുമാണ്. പ്രവാച കന്മാരുടെ നാവിലൂടെ മനുഷ്യർക്ക് നിർബ്ബന്ധമാക്കിയിട്ടുള്ള കാര്യങ്ങളക്ക് പ്രതിഫലം നൽകുവാൻ വേണ്ടി അവരെ അല്ലാഹു ഒരിക്കൽകൂടി പുനർജീവിപ്പിക്കുന്നു. അല്ലാഹു പറയുന്നു:

﴿ ﴾

"അപ്പോൾ നാം നിങ്ങളെ വ്യഥാ സൃഷ്ടിച്ചതാണെന്നും, നമ്മു ടെ അടുക്കലേക്ക് നിങ്ങൾ മടക്കപ്പെടുകയില്ലെന്നും നിങ്ങൾ ക ണക്കാക്കിയിരിക്കയാണോ?" (അൽമുഅ്മിനൂൻ: 115) പ്രവാചക നോടായി അല്ലാഹു പറയുന്നു

﴿ ﴾

"തീർച്ചയായും നിനക്ക് ഈ ഖുർആൻ നിയമമായി നൽ കിയവൻ തിരിച്ചെത്തേണ്ട സ്ഥാനത്തേക്ക് നിന്നെ തിരിച്ചു കൊണ്ടുവരിക തന്നെ ചെയ്യും" (ഖസസ് - 85)

രണ്ട്: വിചാരണയിലും, പ്രതിഫലം നൽകലിലുമുള്ള_വി ശ്വാസം.

മനുഷ്യരുടെ കർമ്മങ്ങൾ വിചാരണ ചെയ്യപ്പെടുകയും അതിനനുസരിച്ചവർക്ക് പ്രതിഫലം നൽകുകയും ചെയ്യുമെന്ന ത് വിശുദ്ധഖുർആനും, തിരുസുന്നത്തും, മുസ്‌ലീങ്ങളുടെ ഇജ്മാ ഉം സത്യമാണെന്ന് സ്ഥാപിക്കുന്നു.

﴿ ﴾

"തീർച്ചയായും നമ്മുടെ അടുത്തേക്കാണ് അവരുടെ മടക്കം. പി ന്നീട്, തീർച്ചയായും നമ്മുടെ ബാധ്യതയാണ് അവരുടെ വിചാ രണ" (ഗാശിയ:25-26)

﴾

﴿

“വല്ലവനും ഒരു നന്മ കൊണ്ടുവന്നാൽ അവന്ന് അതിൻെറ പ തിന്മടങ്ങ് ലഭിക്കുന്നതാണ്. വല്ലവനും ഒരു തിന്മ കൊണ്ടുവ ന്നാൽ അതിനു തുല്യമായ പ്രതിഫലം മാത്രമേ അവന്ന് നൽ കപ്പെടുകയുള്ളൂ. അവരോട് യാതൊരനീതിയും കാണിക്കപ്പെടു കയില്ല” (അൻആം : 160)

“ഉയിർത്തെഴുന്നേൽപിൻെറ നാളിൽ നീതിപൂർണ്ണമായ തുലാസ്സു കൾ നാം സ്ഥാപിക്കുന്നതാണ്. അപ്പോൾ ഒരാളോടും ഒട്ടും അനീതികാണിക്കപ്പെടുകയില്ല. അത്(കർമ്മം) ഒരു കടുകുമണി തൂക്കമുള്ളതാണെങ്കിലും നാമത് കൊണ്ടുവരുന്നതാണ്. കണ ക്ക് നോക്കുവാൻ നാം തന്നെ മതി” (അൻബിയാ:47) ഇബ്നു ഉമർ(റ)വിൽ നിന്ന് നിവേദനം: പ്രവാചകതിരുമേനി(സ) പറഞ്ഞു:

)

(

“അല്ലാഹു സത്യവിശ്വാസികളോടടുക്കുകയും, അവരെ മറകൊ ണ്ട് (പാപമോചനം കൊണ്ട്) മൂടുകയും ചെയ്യും, എന്നിട്ട് അവ രോട് അവർ ചെയ്തിട്ടുള്ള പാപങ്ങളെടുത്തിട്ട് ചോദിക്കും നീ ഇന്ന, ഇന്ന പാപം ചെയ്തിട്ടുണ്ടോ? അവർ പറയും: “അതെ റബ്ബേ” അങ്ങിനെ അത് അവർതന്നെ ചെയ്തതാണെന്ന്

ബോധ്യപ്പെടുത്തുന്നു. അവൻ കരുതും താൻ നശിച്ചത് തന്നെ യെന്ന്. തുടർന്ന് അല്ലാഹു പറയും: ഞാൻ ഇഹലോകത്ത് വെ ച്ചത് മറച്ച് കളഞ്ഞിരുന്നു. ഇന്ന് ഞാനത് നിനക്ക് പൊറുത്തു തരികയും ചെയ്യുന്നു. എന്നിട്ട് നന്മയുടെ ഗ്രന്ഥം നൽകുക യും ചെയ്യും. എന്നാൽ അവിശ്വാസികളോടും, കപടവിശ്വാസിക ളോടും സാക്ഷികൾ വിളിച്ച് പറയും: 'ഇവരാകുന്നു ഞങ്ങളു ടെ രക്ഷിതാവിൻെറ പേരിൽ കള്ളം പറഞ്ഞവർ' ശ്രദ്ധിക്കുക: അല്ലാഹുവിൻെറ ശാപം ആ അക്രമികളുടെ മേലുണ്ടായിരിക്കു ന്നതാണ്" (ബുഖാരി, മുസ്‌ലിം)

പ്രവാചകനിൽ നിന്ന് ശരിയായി വന്ന ഒരു ഹദീസ് കൂ ടി ശ്രദ്ധിക്കുക: "ആരെങ്കിലും ഒരു നന്മ ഉദ്ദേശിച്ച് അത് പ്രവർ ത്തിക്കുകയും ചെയ്താൽ അത് പത്ത് നന്മയായി രേഖപ്പെടു ത്തുന്നു, ചിലപ്പോഴത് എഴുന്നൂറിരട്ടിയോ, അതിനേക്കാൾ കൂടു തലോ ഇരട്ടികളായി വർദ്ദിപ്പിക്കുന്നു. എന്നാൽ ഒരാൾ ഒരു തി ന്മ ഉദ്ദേശിച്ച് അത് പ്രവർത്തിച്ചാൽ ഒരു തിന്മ മാത്രമേ രേഖ പ്പെടുത്തുകയുള്ളൂ"

പ്രവർത്തനങ്ങൾ വിചാരണ ചെയ്യപ്പെടുകയും, അതിന നുസരിച്ച് പ്രതിഫലം നൽകുകയും ചെയ്യുമെന്നത് മുസ്‌ലിം സമൂഹം ഒന്നടങ്കം സ്ഥിരപ്പെടുത്തിയ ഇജ്മാഅ് ആണ്. ഇത് ബുദ്ധിയുടെ തേട്ടവുമാണ്. കാരണം അല്ലാഹു വേദഗ്രന്ഥങ്ങളി റക്കുകയും, പ്രവാചകന്മാരെ നിയോഗിക്കുകയും, അവരെ പിൻ പറ്റുവാൻ സൃഷ്ടികളെ നിർബ്ബന്ധിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഇതിനെതിര് പ്രവർത്തിക്കുന്നവരോട് യുദ്ധം ചെയ്യുവാനും അ വരുടെ സമ്പത്തും, സ്ത്രീകളും, കുട്ടികളും അനുവദനിയമാക്കു കയും ചെയ്തിരിക്കുന്നു. വിചാരണയും പ്രതിഫലം നൽകലും ഇല്ലായിരുന്നുവെങ്കിൽ ഈ പ്രവർത്തനങ്ങളെല്ലാം വൃഥാ വിലാ കുമായിരുന്നു, ഇത് അല്ലാഹുവിൻെറ പരിശുദ്ധിക്ക് യോജിച്ചതു മല്ല. ഇതിനെപ്പറ്റി അല്ലാഹു പറയുന്നു:

"എന്നാൽ (നമ്മുടെ ദൂതന്മാർ) ആർക്കിടയിലേക്ക് അയക്കപ്പെട്ടുവോ അവരെ തീർച്ചയായും നാം ചോദ്യം ചെയ്യും. അയക്കപ്പെട്ട ദൂതന്മാരെയും തീർച്ചയായും നാം ചോദ്യം ചെയ്യും. എന്നിട്ട് ശരിയായ അറിവോടുകൂടി നാം അവർക്കു(കാര്യം)വിവരിച്ചു കൊടുക്കുന്നതാണ്. ഒരിക്കലും നമ്മുടെ അസാന്നിദ്ധ്യം ഉണ്ടായിട്ടില്ല" (അഅ്റാഫ് - 6- 7)

## മൂന്ന്: സ്വർഗവും നരകവും ഉണ്ടെന്ന് വിശ്വസിക്കുക:

സൃഷ്ടികൾക്ക് ഒരുക്കപ്പെട്ടിട്ടുള്ള നിത്യമായ ഗേഹം സ്വർഗവും നരകവുമാണ്. അല്ലാഹു നിയോഗിച്ചിട്ടുള്ള പ്രവാചകന്മാരിൽ വിശ്വസിക്കുകയും, അല്ലാഹുവിനെയും, പ്രവാചകന്മാരെയും അനുസരിക്കുകയും, അല്ലാഹു നിർബ്ബന്ധമായും വിശ്വസിക്കുവാൻ പറഞ്ഞ കാര്യങ്ങളിൽ വിശ്വസിക്കുകയും ചെയ്തിട്ടുള്ള നിഷ്കളങ്കരായ സൂഷ് മാലുക്കളായിട്ടുള്ള സത്യ വിശ്വാസികൾക്കൊരുക്കിയിട്ടുള്ള അനുഗ്രഹങ്ങളുടെ ഗേഹമാണ് സ്വർഗം. സ്വർഗത്തിൽ വ്യത്യസ്ത അനുഗ്രഹങ്ങളുണ്ട്. "ഒരു കണ്ണും കാണാത്ത, ഒരു കർണപുടവും കേൾക്കാത്ത, ഒരു മനുഷ്യൻെറയും മനസ്സിൽ തോന്നാത്ത വൈവിധ്യമാർന്ന അനുഗ്രഹത്തിൻെറ സങ്കേതമാണ് സ്വർഗം" അല്ലാഹു പറയുന്നു:

"തീർച്ചയായും വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർ തന്നെയാണ് സൃഷ്ടികളിൽ ഉത്തമർ. അവർക്ക് അവരുടെ രക്ഷിതാവിങ്കലുള്ള പ്രതിഫലം താഴ്ഭാഗത്തു കൂടി അരുവികളൊഴുകുന്ന, സ്ഥിരവാസത്തിനുള്ള സ്വർഗ തോപ്പുകളാകുന്നു. അവരതിൽ നിത്യവാസികളായിരിക്കും; എന്നെന്നേക്കുമായിട്ട്. അല്ലാഹു അവരെപ്പറ്റി തൃപ്തിപ്പെ

ട്ടിരിക്കുന്നു. ഏതൊരുവൻ തൻെറ രക്ഷിതാവിനെ ഭയപ്പെട്ടു വോ അവന്നുള്ളതാകുന്നു അത്" (ബയ്യിന: 6-7)

"എന്നാൽ അവർ പ്രവർത്തിച്ചിരുന്നതിനുള്ള പ്രതിഫലമായി കൊണ്ട് കൺകുളുർപ്പിക്കുന്ന എന്തെല്ലാം കാര്യങ്ങളാണ് അവർ ക്കുവേണ്ടി രഹസ്യമാക്കിവെക്കപ്പെട്ടിട്ടുള്ളത് എന്ന് ഒരാൾക്കും അറിയാവുന്നതല്ല" (സജ്ദ: 17)

പ്രവാചകന്മാരെ ധിക്കരിക്കുകയും, അവിശ്വസിക്കുക യും ചെയ്ത അക്രമികളായ ആളുകൾക്കൊരുക്കിയിട്ടുള്ള ഒരാ ളും ചിന്തിക്കാത്ത രൂപത്തിലുള്ള വൈവിധ്യമാർന്ന ശിക്ഷയുടെ സങ്കേതമാണ് നരകം. അല്ലാഹു പറയുന്നു:

"സത്യനിഷേധികൾക്ക് ഒരുക്കിവെക്കപ്പെട്ട നരകാഗ്നിയെ നി ങ്ങൾ സൂക്ഷിക്കുകയും ചെയ്യുക" (ആലു ഇംറാൻ: 131)

"പറയുക: സത്യം നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ളതാകു ന്നു. അതിനാൽ ഇഷ്ടമുള്ളവർ വിശ്വസിക്കട്ടെ. ഇഷ്ടമുള്ളവർ അവിശ്വസിക്കട്ടെ, അക്രമികൾക്കു നാം നരാകാഗ്നി ഒരുക്കി വെച്ചിട്ടുണ്ട്. അതിൻെറ 'കൂടാരം' അവരെ വലയം ചെയ്തിരി ക്കുന്നു. അവർ വെള്ളത്തിന പേക്ഷിക്കുന്നപക്ഷം ഒരുക്കിയ ലോ ഹം പോലുള്ള ഒരു വെള്ളമായിരിക്കും അവർക്ക് കുടിക്കുവാൻ നൽകപ്പെടുന്നത്. അത് മുഖങ്ങളെ എരിച്ചുകളയും. വളരെ ദു

ഷിച്ച പാനീയം തന്നെ. അത് (നരകം) വളരെ ദുഷിച്ച വിശ്രമ സ്ഥലം തന്നെ” (അൽകഹ്ഫ് - 29)

“തീർച്ചയായും അല്ലാഹു സത്യനിഷേധികളെ ശപിക്കുകയും അവർക്കുവേണ്ടി ജ്വലിക്കുന്ന നരകാഗ്നി ഒരുക്കി വെക്കുകയും ചെയ്തിരിക്കുന്നു. എന്നെന്നും അവരതിൽ ശാശ്വതവാസികളായിരിക്കും. യാതൊരു രക്ഷാധികാരിയേയും സഹായിയേയും അവർ കണ്ടെത്തുകയില്ല. അവരുടെ മുഖങ്ങൾ കീഴ്മേൽ മറിക്കപ്പെടുന്ന ദിവസം. അവർ പറയും: ഞങ്ങൾ അല്ലാഹുവേയും റസൂലിനേയും അനുസരിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ!” (അഹ്സാബ്: 64 - 66)

മരണ ശേഷമുള്ള എല്ലാ കാര്യങ്ങളിലും നാം വിശ്വസിക്കുന്നു:

ഒന്ന്: ഖബറിലെ കുഴപ്പങ്ങൾ:

ഖബറിൽ വെച്ച് മയ്യത്തിനോട് തന്റെ രക്ഷിതാവിനെ കുറിച്ചും, മതത്തെ കുറിച്ചും, പ്രവാചകനെ കുറിച്ചും ചോദ്യം ചെയ്യും. സത്യവിശ്വാസികളെ അല്ലാഹു സുസ്ഥിരമായ വാചകങ്ങളാൽ ഉറപ്പിച്ച് നിറുത്തുന്നതാണ്. അങ്ങിനെ സത്യവിശ്വാസി പറയും എന്റെ രക്ഷിതാവ് അല്ലാഹുവാണ്, എന്റെ മതം ഇസ്ലാമാണ്, എന്റെ പ്രവാചകൻ മുഹമ്മദ്(സ)യുമാകുന്നു. അക്രമികളായവരെ അല്ലാഹു വഴിപിഴപ്പിക്കുന്നതാണ്, അവൻ പറയും എന്റെ നാശമേ... എന്റെ നാശമേ... എനിക്കറിയില്ല എന്ന്. എന്നാൽ സംശയാലുക്കളും കപട വിശ്വാസികളും പറയുന്നത് ജനങ്ങൾ പറയുന്നത് ഞാൻ കേട്ടിരുന്നു, അപ്രകാരം ഞാനും പറഞ്ഞു...

രണ്ട്: ഖബറിലെ ശിക്ഷയും അനുഗ്രഹങ്ങളും.

കപടവിശ്വാസികൾക്കും, അക്രമികൾക്കും അവിശ്വാസികൾക്കും അനുഭവിക്കേണ്ട കാര്യം അല്ലാഹു പറയുന്നു:

“ആ അക്രമികൾ മരണ വെപ്രാളത്തിലായിരിക്കുന്ന രംഗം നീ കണ്ടിരുന്നുവെങ്കിൽ! നിങ്ങൾ നിങ്ങളുടെ ആത്മാക്കളെ പുറത്തിറക്കുവിൻ എന്ന് പറഞ്ഞുകൊണ്ട് മലക്കുകൾ അവരുടെ നേരേ തങ്ങളുടെ കൈകൾ നീട്ടികൊണ്ടിരിക്കുകയാണ്. ‘നിങ്ങൾ അല്ലാഹുവിൻെറ പേരിൽ സത്യമല്ലാത്തത് പറഞ്ഞ് കൊണ്ടിരിക്കുന്നതിൻെറയും, അവൻെറ ദൃഷ്ടാന്തങ്ങളെ നിങ്ങൾ അഹങ്കരിച്ച് തള്ളിക്കളഞ്ഞിരിക്കുന്ന തിൻെറയും ഫലമായി ഇന്ന് നിങ്ങൾക്ക് ഹീനമായ ശിക്ഷ നൽകപ്പെടുന്നതാണ്’ (എന്ന് മലക്കുകൾ പറയും)” (അൻആം - 93)

“നരകം, രാവിലെയും, വൈകുന്നേരവും, അവർ അതിന് മുമ്പിൽ പ്രദർശിപ്പിക്കപ്പെടും,. ആ അന്ത്യസമയം നിലവിൽ വരുന്ന ദിവസം ഫിർഔൻെറ ആളുകളെ ഏറ്റവും കഠിനമായ ശിക്ഷയിൽ നിങ്ങൾ പ്രവേശിക്കുക. എന്ന് കൽപിക്കപ്പെടും” (ഗാഫിർ - 46)

സൈദ്ബ്നു ഥാബിത്(റ) പ്രവാചകനിൽ നിന്ന് ഉദ്ദരിക്കുന്നു: നബി(സ)പറഞ്ഞു: “നിങ്ങൾ പരസ്പരം ഖബറടക്കപ്പെടുന്നില്ലായിരുന്നെങ്കിൽ ഞാൻ കേട്ട് കൊണ്ടിരിക്കുന്ന ഖബറിലെ ശിക്ഷയെ നിങ്ങൾക്ക് കേൾപിക്കുവാൻ വേണ്ടി അല്ലാഹുവിനോട് ഞാൻ പ്രാർത്ഥിക്കുമായിരുന്നു. എന്നിട്ട് തൻെറ മുഖം തിരിച്ച് കൊണ്ട് തിരുമേനി പറയുകയുണ്ടായി: “നരക ശിക്ഷയിൽ നിന്ന് അല്ലാഹുവിനോട് രക്ഷ തേടുക,” അവർ പറഞ്ഞു: “നരക ശിക്ഷയിൽ നിന്ന് ഞങ്ങൾ അല്ലാഹുവിനോട് രക്ഷ ചോദിക്കാ

റുണ്ട്” എന്നാൽ ഖബറിലെ ശിക്ഷയിൽ നിന്നുകൂടി നിങ്ങൾ അല്ലാഹു വിനോട് രക്ഷ ചോദിക്കുകയെന്ന് കൂടി പ്രവാചകൻ അരുളി” ഖബർ ശിക്ഷയിൽ നിന്നും ഞങ്ങൾ അല്ലാഹുവിനോട് രക്ഷ ചോദിക്കുന്നുവെന്നവർ പറഞ്ഞു.” പ്രകടവും ഗോപ്യവുമായ കുഴപ്പങ്ങളിൽ നിന്ന് നിങ്ങൾ രക്ഷ തേടുകയെന്നും പ്രവാചകൻ കൂട്ടിചേർത്തു അപ്പോൾ സ്വഹാബികൾ പറഞ്ഞു: “ഞങ്ങൾ പ്രകടവുംഗോപ്യവുമായ കുഴപ്പത്തിൽ നിന്ന് അല്ലാഹുവിനോട് രക്ഷ തേടുന്നു” പ്രവാചകൻ പറയുകയുണ്ടായി: “നിങ്ങൾ ദജ്ജാലിൻെറ ഫിത്നയിൽ നിന്ന് കൂടി അല്ലാഹുവിനോട് കാവലിനെ ചോദിക്കുക” അവർ പറഞ്ഞു: “ഞങ്ങൾ ദജ്ജാലിൻെറ ഫിത്നയെ തൊട്ടും അല്ലാഹുവിനോട് കാവലിനെ ചോദിക്കുന്നു” (മുസ്‌ലിം)

ഖബറിലെ അനുഗ്രഹങ്ങൾ സത്യവിശ്വാസികൾക്കാണ്.

“ഞങ്ങളുടെ രക്ഷിതാവ് അല്ലാഹുവാണെന്ന് പറയുകയും, പിന്നീട് നേരാം വണ്ണം നിലനിൽക്കുകയും ചെയ്തിട്ടുള്ളവരാരോ അവരുടെ അടുക്കൽ മലക്കുകൾ ഇറങ്ങിവന്ന് കൊണ്ട് ഇറപകാരം പറയുന്നതാണ്: ‘നിങ്ങൾ ഭയപ്പെടുകയോ ദു:ഖിക്കുകയോ വേണ്ട നിങ്ങൾക്ക് വാഗ്ദാനം നൽകപ്പെടുന്ന സ്വർഗത്തെപ്പറ്റി നിങ്ങൾ സന്തോഷമടഞ്ഞു കൊള്ളുക” (ഫുസ്സിലത്ത് - 30 )

"എന്നാൽ അത് (ജീവൻ) തൊണ്ടക്കുഴിയിൽ എത്തുമ്പോൾ എന്തുകൊണ്ടാണ് (നിങ്ങൾക്കത് പിടിച്ചു നിൽക്കാനാകാത്തത്?) നിങ്ങൾ അന്നേരത്ത് നോക്കി കൊണ്ടിരിക്കുമല്ലോ. നാമാണ് ആ വ്യക്തിയെ സംബന്ധിച്ചേടത്തോളം നിങ്ങളേക്കാളും അടുത്തവൻ. പക്ഷേ, നിങ്ങൾ കണ്ടറിയുന്നില്ല. അപ്പോൾ നിങ്ങൾ (ദൈവിക നിയമത്തിന്) വിധേയരല്ലാത്തവരാണെങ്കിൽ നിങ്ങൾക്കെന്ത് കൊണ്ട് അത്(ജീവൻ) മടക്കി എടുക്കാനാവുന്നില്ല; നിങ്ങൾ സത്യവാദികളാണെ ങ്കിൽ. അപ്പോൾ അവൻ (മരിച്ചവർ) സാമീപ്യം സിദ്ധിച്ച വരിൽ പെട്ടവനാണെങ്കിൽ - (അവന്ന്) ആശ്വാസവും വിശിഷ്ടമായ ഉപജീവനവും സുഖാനുഭൂതിയുടെ സ്വർഗത്തോപ്പും ഉണ്ടായിരിക്കും" (വാഖിഅ: 83- 89)

ബറാഅ്ബ്നു ആസിബി(റ)ൽ നിന്ന് നിവേദനം: പ്രവാചക തിരുമേനി(സ) സത്യവിശ്വാസി ഖബറിലുള്ള ചോദ്യത്തിന് ഉത്തരം പറഞ്ഞതിനു ശേഷമുള്ള അവസ്ഥയെപ്പറ്റി പറഞ്ഞു: "വിളിച്ചു പറയുന്നവൻ വിളിച്ച് പറയും എൻെറ അടിമ സത്യം പറഞ്ഞിരിക്കുന്നു, അദ്ദേഹത്തിന് സ്വർഗത്തിൽ നിന്ന് ഒരു വിരി വിരിച്ച് കൊടുക്കുവീൻ, അദ്ദേഹത്തെ സ്വർഗത്തിൽ നിന്നുള്ള വസ്ത്രം ധരിപ്പിക്കുവീൻ, സ്വർഗത്തിലേക്കവന് ഒരു വാതിൽ തുറന്ന് കൊടുക്കുവീൻ, അങ്ങിനെ അതിൽ നിന്ന് സ്വർഗത്തിൻെറ പരിമളവും സുഗന്ധവും അവനിലേക്ക് എത്തുന്നതാണ്, അങ്ങിനെ കണ്ണെത്താ ദൂരത്തേക്ക് അവൻെറ ഖബറിനെ വിശാലമാക്കി കൊടുക്കുകയും ചെയ്യുന്നതാണ്" (അബൂദാവൂദും അഹ്മദും ഒരു വലിയ ഹദീസിൽ ഉദ്ദരിച്ചത്)

## അവസാനനാളിലുള്ള വിശ്വാസത്തിൻെറ ഫലങ്ങൾ:

ഒന്ന്: അവസാന നാളിൽ പ്രതിഫലം കരസ്ഥമാക്കുവാനായി നന്മ പ്രവർത്തിക്കുവാനും, അല്ലാഹുവിനെ അനു സരിക്കുവാനും ആഗ്രഹമുണ്ടാകുന്നു.

രണ്ട്: അവസാനനാളിലുള്ള ശിക്ഷയിൽ നിന്ന് രക്ഷപ്പെടുവാനായി തെറ്റുകളിൽ നിന്ന് വിട്ട്നിൽക്കുവാനുള്ള ഒരു ബോധം മനസ്സിലുണ്ടാകുന്നു.

മൂന്ന്: ഇഹലോകത്ത് സത്യവിശ്വാസികൾക്ക് നഷ്ടപ്പെടുന്ന അനുഗ്രഹത്തിന് പകരം പരലോകത്ത് ലഭിക്കുമല്ലോയെന്ന പ്രതീക്ഷ ലഭിക്കുന്നു.
ഉയിർത്തെഴുന്നേൽപ് സാധ്യമല്ലായെന്ന് പറഞ്ഞ് സത്യനിഷേധികളതിനെ നിഷേധിക്കാറുണ്ട്. ഈ വാദം നിരർത്ഥ കമാണെന്നതിന് ഇസ്‌ലാമിക പ്രമാണങ്ങളും, അനുഭവവും, ബുദ്ധിയും തെളിവാണ്.

പ്രാമാണികമായ തെളിവുകൾ:

അല്ലാഹു പറയുന്നു:

﴿ ﴾

“തങ്ങൾ ഉയിർത്തെഴുന്നേൽപിക്കപ്പെടുകയില്ലെന്ന് ആ അവിശ്വാസികൾ ജല്പിച്ചു. (നബിയെ,) പറയുക: അതെ; എൻെറ രക്ഷിതാവിന്നെയാണ, നിങ്ങൾ ഉയർത്തഴുന്നേൽപിക്കപ്പെടും. പിന്നീട് നിങ്ങൾ പ്രവർത്തിച്ചതിനെപ്പറ്റി നിങ്ങൾക്ക് വിവരമറിയിക്കപ്പെടുകയും ചെയ്യും. അത് അല്ലാഹുവെ സംബന്ധിച്ചിടത്തോളം എളുപ്പമുള്ളതാകുന്നു” (താഗാബുൻ- 7) അല്ലാഹു ഇറക്കിയിട്ടുള്ള മുഴുവൻ വേദഗ്രന്ഥങ്ങളും ഈ തത്വത്തിൽ യോചിക്കുന്നുവെന്നതാണ് സത്യം.

അനുഭവത്തിലുള്ള തെളിവ്.

ജനങ്ങൾക്ക് തെളിവെന്നോണം മരിച്ച് പോയിട്ടുള്ള ചിലരെ അല്ലാഹു വീണ്ടും ജീപ്പിച്ച് കാണിച്ച് കൊടുത്തിട്ടുണ്ട്. ഇതിന് വിശുദ്ധഖുർആനിൽ അഞ്ച് ഉദാഹരണങ്ങൾ കാണാനാവും.
ഒന്ന്: അല്ലാഹുവിനെ പ്രത്യക്ഷത്തിൽ കാണാതെ ഞങ്ങൾ നിന്നിൽ വിശ്വസിക്കുകയില്ലെന്ന് ബനൂഇസ്രായീലുകൾ മൂസാ നബിയോട് പറഞ്ഞ സന്ദർഭത്തിൽ അല്ലാഹു അവരെ മരിപ്പിക്കുകയും തുടർന്ന് പുനർജീവിപ്പിക്കുകയും ചെയ്ത സംഭവം. വിശുദ്ധഖുർആനിൽ അല്ലാഹു പറയു ന്നു:

﴿

﴾

“ഓ; മൂസാ, ഞങ്ങൾ അല്ലാഹുവെ പ്രത്യക്ഷമായി കാണുന്നത്വ രെ താങ്കളെ ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല’ എന്നു നിങ്ങൾ പറഞ്ഞ സന്ദർഭം (ഓർക്കുക) തന്നിമിത്തം നിങ്ങൾ നോക്കി നിൽക്കെ ഇടിത്തീ നിങ്ങളെ പിടികൂടി. പിന്നീട് നിങ്ങളുടെ മര ണത്തിനു ശേഷം നിങ്ങളെ നാം എഴുന്നേൽപിച്ചു. നിങ്ങൾ ന ന്ദിയുള്ളവരായി തീരാൻ വേണ്ടി” (അൽബഖറ: 55-56)

രണ്ട്: ബനൂ ഇസ്രായീൽകാർ കൊന്ന വ്യക്തി. അവർ പരസ് പരം തർക്കിച്ചപ്പോൾ ആരാണയാളെ കൊന്നതെന്ന് വ്യക്തമാ ക്കാൻ വേണ്ടി അല്ലാഹു അവരോട് പശുവിനെ അറുത്ത് അത് കൊണ്ട് ആ മരിച്ച വ്യക്തിയെ അടിക്കുവാനും കൽപിച്ച സം ഭവം.

﴿

﴾

“(ഇസ്രായീൽ സന്തതികളെ), നിങ്ങൾ ഒരാളെ കൊലപ്പെടുത്തു കയും, അന്യോന്യം കുറ്റമാരോപിച്ചുകൊണ്ട് ഒഴിഞ്ഞുമാറുക യും ചെയ്ത സന്ദർഭവും(ഓർക്കുക) എന്നാൽ നിങ്ങൾ ഒളിച്ച് വെക്കുന്നത് അല്ലാഹു വെളിയിൽ കൊണ്ടുവരികതന്നെ ചെ യ്യും. അപ്പോൾ നാം പറഞ്ഞു: ‘നിങ്ങൾ അതിൻെറ (പശുവി ൻെറ) ഒരംശംകൊണ്ട് ആ മൃദദേഹത്തിൽ അടിക്കുക. അപ്രകാ രം അല്ലാഹു മരണപ്പെട്ടവരെ ജീവിപ്പിക്കുന്നു. നിങ്ങൾ ചിന്തി ക്കുവാൻ വേണ്ടി അവൻെറ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്കവൻ കാണിച്ചു തരുന്നു” (അൽബഖറ: 72-73)

മൂന്ന്: മരണത്തെ പേടിച്ച് കൊണ്ട് വീടുകളിൽ നിന്നും ഇറങ്ങി ഓടിയ ആയിരക്കണക്കിന് ആളുകളെ അല്ലാഹു മരിപ്പിക്കുക യും പിന്നീട് ജീവിപ്പിക്കുകയും ചെയ്ത സംഭവം. അല്ലാഹു ഇത് വിവരിക്കുന്നത് ശ്രദ്ധിക്കുക.

﴿ ﴾

“ആയിരക്കണക്കിന് ആളുകളുണ്ടായിട്ടും മരണ ഭയം കൊണ്ട് സ്വന്തം വീട് വിട്ട് ഇറങ്ങിപ്പോയ ഒരു ജനതയെപ്പറ്റി നീ അറി ഞ്ഞിട്ടില്ലേ? അപ്പോൾ അല്ലാഹു അവരോട് പറഞ്ഞു: ‘നിങ്ങൾ മരിച്ചുകൊള്ളുക’ പിന്നീട് അല്ലാഹു അവർക്ക് ജീവൻ നൽകി. തീർച്ചയായും അല്ലാഹു മനുഷ്യരോട് ഔദാര്യം കാണിക്കുന്ന വനാകുന്നു. പക്ഷെ മനുഷ്യരിൽ അധികപേരും നന്ദി കാണി ക്കുന്നില്ല” (അൽബഖറ: 243)

നാല്: നിർജീവമായിരുന്ന ഒരു ചതുപ്പ് പ്രദേശത്തിലൂടെ നടന്ന് പോയ ഒരു വ്യക്തി ചോദിക്കുകയാണ്: ഇതിനെ എങ്ങിനെയാ ണ് അല്ലാഹു ജീവിപ്പിക്കുന്നത്? അപ്പോൾ അദ്ദേഹത്തെ അല്ലാഹു നൂറ് വർഷം മരിപ്പിക്കുകയും എന്നിട്ട് പുനർജീവിപ്പി ക്കുകയും ചെയ്ത സംഭവം ഖുർആൻ വിവരിക്കുന്നത് കാ ണുക.

﴿

❪

“അല്ലെങ്കിലിതാ, മറ്റൊരാളുടെ ഉദാഹരണം. മേൽകൂരകളോടെ വീണടിഞ്ഞുകിടക്കുകയായിരുന്ന ഒരു പട്ടണത്തിലൂടെ അദ്ദേഹം സഞ്ചരിക്കുകയായിരുന്നു. (അപ്പോൾ) അദ്ദേഹം പറഞ്ഞു: നിർജീവമായി പോയതിന് ശേഷം ഇതിനെ എങ്ങിനെയായിരിക്കും അല്ലാഹു ജീവിപ്പിക്കുന്നത്? തുടർന്ന് അല്ലാഹു അദ്ദേഹത്തെ നൂറ് വർഷം നിർജീവാവസ്ഥയിലാക്കുകയും പിന്നീടദ്ദേഹത്തെ ഉയിർ ത്തെഴുന്നേൽപിക്കുകയും ചെയ്തു. അനന്തരം അല്ലാഹു ചോദിച്ചു: നീ എത്രകാലം (നിർജീവാവസ്തയിൽ) കഴിച്ചുകൂട്ടി? ഒരു ദിവസമോ, ഒരുദിവസത്തിൻെറ അൽപ ഭാഗമോ (ആണ് കഴിച്ചുകൂട്ടിത്) അദ്ദേഹം മറുപടി പറഞ്ഞു. ‘അല്ലാ, നീ നൂറ് വർഷം കഴിച്ചുകൂട്ടിയിരിക്കുന്നു. നിൻെറ ആഹാര പാനീയങ്ങൾ നോക്കൂ. അവയ്ക്ക് മാറ്റം വന്നിട്ടില്ല. നിൻെറ കഴുതയുടെ നേർക്ക് നോക്കൂ (അതെങ്ങനെയുണ്ടെന്ന്) നിന്നെ മനുഷ്യർക്കൊരു ദൃഷ്ടാന്തമാക്കുവാൻ വേണ്ടിയാകുന്നു നാമിത് ചെയ്തത്. ആ എല്ലുകൾ നാം എങ്ങിനെ കൂട്ടിയിണക്കുകയും എന്നിട്ടവയെ മാംസത്തിൽ പൊതിയുകയും ചെയ്യുന്നുവെന്നും നീ നോക്കുക’ എന്ന് അവൻ (അല്ലാഹു) പറഞ്ഞു. അങ്ങിനെ അദ്ദേഹത്തിന് (കാര്യം) വ്യക്തമായപ്പോൾ അദ്ദേഹം പറഞ്ഞു: തീർച്ചയായും അല്ലാഹു എല്ലാ കാര്യങ്ങൾക്കും കഴിവുള്ളവനാണ് എന്ന് ഞാൻ മനസ്സിലാക്കുന്നു” (അൽ ബഖറ: 259)

അഞ്ച്: ഇബ്രാഹീം(അ) തൻെറ രക്ഷിതാവിനോട് എങ്ങനെയാണ് മരിച്ചവരെ ജീവിപ്പിക്കുകയെന്ന് ചോദിച്ച സംഭവം. അല്ലാഹു അദ്ദേഹത്തോട് നാല് പക്ഷികളെ അറുക്കുവാനും എന്നിട്ട് അവയെ കഷ്ണം കഷ്ണമായി ഭാഗിച്ച് ഓരോ കഷ്ണവും മലകളിൽ വിന്യസിക്കുവാനും ശേഷം അവയെ വിളിക്കുവാനും കൽപിക്കുകയാണ്. ആ കഷ്ണങ്ങൾ ഓരോന്നും യോജിച്ച് പക്ഷികളായി നിൻെറയടുത്തേക്ക് പാറി വരുമെന്ന് അല്ലാഹു അദ്ദേഹത്തോട് പറയുന്നു.

﴾

﴿

“എൻെറ നാഥാ! മരണപ്പെട്ടവരെ നീ എങ്ങനെ ജീവിപ്പിക്കുന്നു വെന്ന് എനിക്കു നീ കാണിച്ചു തരേണമേ' എന്ന് ഇബ്രാഹിം പറഞ്ഞ സന്ദർഭവും (ശ്രദ്ധേയമാകുന്നു) അല്ലാഹു ചോദിച്ചു: നീ വിശ്വസിച്ചിട്ടില്ലേ? ഇബ്രാഹിം പറഞ്ഞു: അതെ. പക്ഷെ, എൻെറ മനസ്സിന് സമാധാനം ലഭിക്കുവാൻ വേണ്ടിയാകുന്നു. അല്ലാഹു പറഞ്ഞു: എന്നാൽ നീ നാല് പക്ഷികളെ പിടിക്കുകയും അവ യെ നിന്നിലേക്ക് അടുപ്പിക്കുകയും (അവയെ കഷ്ണിച്ചിട്ട്) അ വയുടെ ഓരോ അംശം ഓരോ മലയിലും വെക്കുകയും ചെ യ്യുക. എന്നിട്ടവയെ നീ വിളിക്കുക. അവ നിൻെറ അടുക്കൽ ഓടി വരുന്നതാണ്. അല്ലാഹു പ്രതാപവാനും യുക്തിമാനുമാണ് എന്ന് നീ മനസ്സിലാക്കുകയും ചെയ്യുക.” (അൽബഖറ: 260)

മരിച്ചവരെ ജീവിപ്പിക്കുവാൻ കഴിയും എന്നതിന് വളരെ വ്യ ക്തമായ തെളിവുകളാണ് മേൽ വിവരിച്ച അഞ്ചു സംഭവങ്ങ ളും. ഈസാ(അ)ന്ന് അല്ലാഹു നൽകിയിട്ടുള്ള ദൃഷ്ടാ ന്തങ്ങളി ൽപ്പെട്ട ഒന്ന് അല്ലാഹുവിൻെറ അനുമതി പ്രകാരം മരിച്ചവരെ അവരുടെ ഖബറുകളിൽ നിന്നും ജീവിപ്പിക്കുകയെന്നത് തന്നെ യായിരുന്നു. അത് നാം മുകളിൽ സൂചിപ്പിച്ചിട്ടുമുണ്ട്താനും.

## ബുദ്ധിപരമായ തെളിവുകൾ:

ഒന്ന്: ആകാശഭൂമികളിലും അവക്കിടയിലുമുള്ള സർവ്വ വസ് തുക്കളെയും മുൻ മാതൃകയില്ലാതെ ആദ്യമായി സൃഷ്ടിച്ചത് അല്ലാഹുവാണ്. മുൻ മാതൃകയില്ലാതെ സൃഷ്ടിച്ചവന് അതി നെ വീണ്ടും സൃഷ്ടിക്കുവാൻ യാതൊരു പ്രയാസവുമില്ല. അല്ലാഹു പറയുന്നത് ശ്രദ്ധിക്കുക.

"അവനാകുന്നു സൃഷ്ടി ആരംഭിക്കുന്നവൻ. പിന്നെ അവൻ അത് ആവർത്തിക്കുന്നു. അത് അവനെ സംബന്ധിച്ചിടത്തോളം കൂടുതൽ എളുപ്പമുള്ളതാകുന്നു"(റൂം: 27)

"ആദ്യമായി സൃഷ്ടി ആരംഭിച്ചത് പോലെത്തന്നെ നാം അത് ആവർത്തിക്കുന്നതുമാണ്. നാം ബാധ്യതയേറ്റ ഒരു വാഗ്ദാനമത്രേ അത്. നാം (അത്) നടപ്പിലാക്കുക തന്നെ ചെയ്യുന്നതാണ്" (അൻബിയാ: 104)

നുരുമ്പിപ്പോയ എല്ലുകളെ എങ്ങിനെ വീണ്ടും പുനർജീവിപ്പിക്കും എന്ന് പറയുന്നവർക്ക് മറുപടിയായി അല്ലാഹു പറയുന്നു:

"പറയുക: ആദ്യതവണ അവയെ ഉണ്ടാക്കിയവനാരോ അവൻ തന്നെ അവയ്ക്ക് ജീവൻ നൽകുന്നതാണ്. അവൻ എല്ലാതരം സൃഷ്ടിപ്പിനെപ്പറ്റിയും അറിവുള്ളവനത്രേ" (യാസീൻ: 79)

രണ്ട്: ഭൂമിയിൽ ഒരു പച്ചപ്പും ഇല്ലാതെ തരിശായി കിടക്കുന്ന അവസരത്തിൽ അല്ലാഹു ആകാശത്ത് നിന്നും മഴ വർഷിപ്പിക്കുകയും ഭൂമി വീണ്ടും വൈവിധ്യമാർന്ന സസ്യലതാദികളെ കൊണ്ട് സജീവമാകുകയും ചെയ്യുന്നു. നിർജ്ജീവമായ ഭൂമിയെ ജീവനുള്ളതാക്കുവാൻ കഴിയുന്ന സൃഷ്ടാവിന് മരിച്ചവരെ പുനർജീവിപ്പിക്കുവാനും കഴിയും. അല്ലാഹു ഇതിനെ സംബന്ധിച്ച് പറയുന്നു:

“നീ ഭൂമിയെ വരുണ്ടുണങ്ങിയതായി കാണുന്നു. എന്നിട്ട് നാം അതിൽ വെള്ളം വർഷിച്ചാൽ അതിന് ചലനമു ണ്ടാകുകയും അത് വളരുകയും ചെയ്യുന്നു. ഇതും അവൻെറ ദൃഷ്ടാന്ത ങ്ങളിൽ പെട്ടതത്രെ. അതിന് ജീവൻ നൽകിയവൻ തീർച്ചയാ യും മരിച്ചവർക്കും ജീവൻ നൽകുന്നവനാകുന്നു. തീർച്ചയായും അവൻ ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു” (ഫുസ്സിലത്ത്: 39)

“ആകാശത്തു നിന്നു നാം അനുഗ്രഹീതമായ വെള്ളം വർഷി ക്കുകയും, എന്നിട്ട് അതുമൂലം പലതരം തോട്ടങ്ങളും കൊയ് തെടുക്കുന്ന ധാന്യങ്ങളും നാം മുളപ്പിക്കുകയും ചെയ്തു. അടു ക്കടുക്കായി കുലകളുള്ള ഉയരമുള്ള ഈ ത്തപ്പനകളും. (നമ്മു ടെ) ദാസന്മാർക്ക് ഉപജീവന മായിട്ടുള്ളതത്രെ അവ. നിർജീ വമായ നാടിനെ അത് മൂലം നാം ജീവനുള്ളതാക്കുകയും ചെ യ്തു. അപ്രകാരം തന്നെയാകുന്നു (ഖബറുകളിൽ നിന്നുള്ള) പുറപ്പാട്” (ഖാഫ്:9-11)

ചില വിവരം കെട്ടവർ ഖബറിലെ ശിക്ഷയേയും അനുഗ്രഹങ്ങ ളേയും നിഷേധിക്കാറുണ്ട്. അവർ പറയുന്നത് യാഥാർത്ഥ്യത്തി ന് യോജിച്ചതല്ലായെന്നതാണ്. കാരണം ഖബർ തുറന്ന് നോ ക്കിയാൽ ഖബർ കുടുസായതായതോ, വിശാലമായതോ കാ ണുന്നില്ല, മറിച്ച് പഴയപോലെത്തന്നെയാണ് യാതൊരു വ്യത്യാ സവും നമുക്ക് കാണാനാവില്ല. എന്നാൽ ഈ വാദം പ്രമാണ ങ്ങൾക്കും, ബുദ്ധിക്കും, അനുഭവത്തിനും എതിരാണ്.

**പ്രമാണം:**

ഖബറിലെ ശിക്ഷയും, അനുഗ്രഹവും യാഥാർത്ഥ്യമാണെന്ന് വി വരിക്കുന്ന തെളിവുകൾ നാം മുകളിൽ സൂചിപ്പിച്ചിട്ടുണ്ട്.

ഇമാം ബുഖാരി തൻെറ സ്വഹീഹിൽ ഇബ്നു അബ്ബാസ്(റ)വിൽ നിന്നും ഉദ്ദരിക്കുന്ന ഹദീസിൽ അദ്ദേഹം പറയുന്നു: "പ്രവാചക തിരുമേനി(സ) മദീനയിലെ ചില മതിലിനരികിലൂടെ നടന്ന് പോകുകയായിരുന്നു. ആ നേരം ഖബറിൽ ശിക്ഷയനുഭവിച്ച് കൊണ്ടിരിക്കുന്ന രണ്ടാളുടെ ശബ്ദം കേൾക്കുകയുണ്ടായി..." ഹദീസ്. അവരിൽ ഒരാൾ മൂത്രിച്ചാൽ ശരിക്ക് വൃത്തിയാക്കാറി ല്ലായിരുന്നു, രണ്ടാമത്തവൻ പരദൂഷണം പറഞ്ഞ് നടക്കുന്നവനു മായിരുന്നുവെന്ന് പ്രവാചകൻ ഈ ഹദീസിൽ വിവരിക്കുന്നുണ്ട്.

## അനുഭവം:

ഒരാൾ തൻെറ ഉറക്കിൽ താനിപ്പോൾ വിശാലമായ പാതയിലൂ ടെ വളരെ സുഖകരമായി നടന്ന് പോകുകയാണ്, അല്ലെങ്കിൽ ഏകാന്തനായി വേദന കടിച്ചമർത്തി ഒരു ഇടുങ്ങിയ വഴിയി ലൂടെ നടന്ന് പോകുന്നുവെന്ന് സ്വപ്നം കാണുകയും ഉറക്കിൽ നിന്ന് ഉണരുകയും ചെയ്യുന്നു. ഉണരുമ്പോഴാണറിയുന്നത് അ വൻ തൻെറ റൂമിൽ കട്ടിലിൽ കിടക്കുകയാണെന്ന്. ഉറക്ക് മരണത്തിൻെറ സഹോദരനാണ്. അത് കൊണ്ട് തന്നെയാണ് അല്ലാഹു ഉറക്കിനെ മരണമെന്ന് പേര് പറയുവാൻ കാരണം. അല്ലാഹു പറയുന്നു:

﴿ ﴾

"ആത്മാവുകളെ അവയുടെ മരണവേളകളിൽ അല്ലാഹു പൂർ ണമായി ഏറ്റെടുക്കുന്നു. മരണപ്പെടാത്തവയെ അവയുടെ ഉറ ക്കത്തിലും. എന്നിട്ട് ഏതൊക്കെ ആത്മാവിന് അവൻ മരണം വിധിച്ചിരിക്കുന്നുവോ അവയെ അവൻ പിടിച്ച് വെയ്ക്കുന്നു. മറ്റുള്ളവയെ നിശ്ചിതമായ ഒരവധിവരെ അവൻ വിട്ടയക്കു കയും ചെയ്യുന്നു. തീർച്ചയായും അതിൽ ചിന്തിക്കുന്ന ജനങ്ങ ൾക്ക് ദൃഷ്ട്ടാന്തങ്ങളുണ്ട്" (സുമർ: 42)

## ബുദ്ധി:

ചിലപ്പോൾ ഉറങ്ങുന്നവൻ തൻെറ ഉറക്കിൽ കാണുന്ന സ്വപ്നം യാഥാർത്ഥ്യമാകാറുണ്ട്. ചിലപ്പോൾ പ്രവാചകൻ(സ)യെ സ്വപ്നം കാണാറുണ്ട് ചിലർ, ആരെങ്കിലും പ്രവാചകനെ അദ്ദേഹം വിശേഷിപ്പിച്ച രൂപത്തിൽ സ്വപ്നം കണ്ടാൽ ആ സ്വപ്നം യാഥാർത്ഥ്യമാണ്. എന്നാലവൻ സ്വപ്നത്തിൽ കണ്ട യാഥാർത്ഥ്യത്തിൽ നിന്നും വിദൂരമായ അവൻെറ റൂമിലെ വിരിപ്പിലാണ് താനും. ഈ ലോകത്ത് ഇത് സാധ്യമെങ്കിൽ പരലോകത്തും അത് സാധ്യമാകുകയില്ലേ? ഖബർ തുറന്ന് നോക്കിയാൽ വിശാലതയും, കുടുസതയും കാണുന്നില്ലെന്ന വാദം നിരർത്ഥക മാണെന്നതിനുള്ള കാരണങ്ങൾ:

ഒന്ന്: ഇങ്ങനെയുള്ള പ്രശ്നങ്ങളിൽ മത നിയമങ്ങൾ കൊണ്ടുവന്നിട്ടുള്ള തെളിവുകൾ വിശ്വസിക്കുക മാത്രമേ നിർവാഹമുള്ളൂ. ആരെങ്കിലും ആ തെളിവുകളെ യഥാർത്ഥ രൂപത്തിൽ വിശകലനം ചെയ്യുകയാണെങ്കിൽ ഈ വാദം പൊള്ളയാണെന്ന് മനസ്സിലാക്കുവാൻ കഴിയും.

രണ്ട്: പരലോകത്ത് നടക്കുന്ന കാര്യങ്ങൾ നമുക്ക് ഗവേഷണപരമായി കണ്ടെത്തുവാൻ കഴിയാത്ത കാര്യമാണ്. ഇവയെല്ലാം തന്നെ നമ്മുടെ ദൃഷ്ടിയിൽ കാണുന്ന കാര്യമാണെങ്കിൽ അദൃശ്യ കാര്യങ്ങളിലുള്ള വിശ്വാസത്തിന് യാതൊരു പ്രസക്തിയുമുണ്ടാവില്ല. മാത്രമല്ല അദൃശ്യകാര്യങ്ങളിൽ വിശ്വസിക്കുന്ന സത്യവിശ്വാസികളും, അതിനെ നിഷേധിക്കുന്ന ഭൗതിക വാദികളും തുല്യരാവുകയും ചെയ്യും.

മൂന്ന്: ഖബറിൻെറ വിശാലതയും, കുടുസതയും, അതിലെ അനുഗ്രഹവും, ശിക്ഷയും അതിലുള്ള ജഡമാണ് അനുഭവിക്കുന്നത്. മറ്റൊരാൾക്കത് അനുഭവപ്പെടുകയില്ല. ഇത് തൻെറ റൂമിലെ മെത്തയിൽ സുഖമായി ഉറങ്ങുന്നവൻ താൻ ഏതോ ഒരു ഇടുങ്ങിയ വഴിയിൽ വിശമതയനുഭവിക്കുന്നവനായോ, അതല്ലെങ്കിൽ വിശാലമായ പാതയിൽ സർവ്വവിധ അനുഗ്രഹങ്ങളും അനുഭവിക്കുന്നതായോ സ്വപ്നം കാണുന്നവനെ പോലെയാണ്. അത് പോലെ പ്രവാചക തിരുമേനി(സ) തൻെറ അനുചരന്മാരോടൊപ്പം ഇരിക്കുമ്പോൾ ജിബ്രീൽ വഹ്യുമായി വരുന്നു. തിരുമേനി വഹ്യ് ശ്രവിക്കുകയും ചെയ്യുന്നു. അത്പോ

ലെ ജിബ്‌രീൽ ഏതെങ്കിലും രൂപം പ്രാപിച്ച് തിരുമേനിക്ക് വഹ്‌യ് നൽകുമ്പോൾ റസൂൽ അത് കേൾക്കുകയും ജിബ്‌രീലിനെ കാണുകയും ചെയ്യുമ്പോൾ അനുചരന്മാർക്ക് ഒന്നും അനുഭവപ്പെടുന്നില്ല.

നാല്: മനുഷ്യ സമൂഹത്തിന് അല്ലാഹു നൽകിയ കഴിവിന് പരിധിയുണ്ട്. പ്രപഞ്ചത്തിലെ മുഴുവൻ വസ്തുക്കളെയും അവന് കണ്ടെത്തുവാൻ സാധ്യമല്ല. ഏഴ് ആകാശവും, ഭൂമിയും അതിലുള്ളത് മുഴുവനും അല്ലാഹുവിന് യഥാർത്ഥത്തിൽ സ്തുതി കീർത്തനങ്ങൾ അർപ്പിക്കുന്നുണ്ട്, അത് ചിലപ്പോൾ അല്ലാഹു ഉദ്ദേശിക്കുന്ന തന്റെ സൃഷ്ടികൾക്ക് കേൾപ്പിച്ച് കൊടുക്കുന്നു ചിലപ്പോൾ തന്റെ ചുറ്റുമിരിക്കുന്ന വസ്തുക്കൾ സ്തുതി കീർത്തനങ്ങൾ അർപ്പിക്കുന്നവയിൽ നിന്ന് മറയിടപ്പെടുകയും ചെയ്യുന്നു. അല്ലാഹു പറയുന്നു:

“ഏഴ് ആകാശങ്ങളും ഭൂമിയും അവയിലുള്ളവരും അവന്റെ പരിശുദ്ധിയെ പ്രകീർത്തിക്കുന്നു. യാതൊരു വസ്തുവും അവനെ സ്തുതിച്ച് കൊണ്ട് (അവന്റെ) പരിശുദ്ധിയെ പ്രകീർത്തിക്കാത്തതായി ഇല്ല. പക്ഷെ അവരുടെ കീർത്തനം നിങ്ങൾ ഗ്രഹിക്കുകയില്ല” (ഇസ്രാഅ്: 44)

ഇത് പോലെ തന്നെയാണ് ജിന്നുകളും, പിശാചുക്കളും. അവർ ഭൂമിയിലേക്ക് ഇറങ്ങുകയും പിൻവാങ്ങുകയും ചെയ്യുന്നു. പ്രവാചകന്റെ അടുത്ത് ചില ജിന്നുകൾ സന്നിഹ്തരാവുകയും ഖുർആൻ പാരായണം കേൾക്കുകയും ചെയ്തതിന് ശേഷം അവർ തങ്ങളുടെ സമൂഹങ്ങളെ താക്കീത് നൽകുവാനായി മടങ്ങിപോകുകയും ചെയ്തു.അതിനെപ്പറ്റി അല്ലാഹു പറയുന്നു:

“ആദം സന്തതികളെ, നിങ്ങളുടെ മാതാപിതാക്കളെ ആ തോട്ടത്തിൽ നിന്ന് പുറത്താക്കിയത് പോലെ പിശാച് നിങ്ങളെ കുഴപ്പത്തിലാക്കാതിരിക്കട്ടെ. അവർ ഇരുവരുടേയും ഗോപ്യ സ്ഥാനങ്ങൾ അവർക്കു കാണിച്ചു കൊടുക്കുവാനായി അവൻ അവരിൽ നിന്ന് അവരുടെ വസ്ത്രം എടുത്തു നീക്കുകയായിരുന്നു. തീർച്ചയായും അവനും അവൻെറ വർഗക്കാരും നിങ്ങളെ കണ്ടുകൊണ്ടിരിക്കും; നിങ്ങൾക്ക് അവരെ കാണാൻ പറ്റാത്ത വിധത്തിൽ. തീർച്ചയായും വിശ്വസിക്കാത്തവർക്ക് പിശാചുക്കളെ നാം മിത്രങ്ങളാക്കിക്കൊടുത്തിരിക്കുന്നു.” (അഅ്റാഫ്:27) അല്ലാഹുവിൻെറ എല്ലാ സൃഷ്ടികളെയും മനുഷ്യർക്ക് കാണുവാനോ, കണ്ടെത്തുവാനോ സാധിക്കാത്തത് കൊണ്ട് തന്നെ അദൃശ്യ കാര്യങ്ങളെ നിഷേധിക്കൽ അനുവദനീയമല്ല തന്നെ.

# ആറ്:

# الإيمان بالقدر
# വിധിയി(നിർണ്ണയത്തി)ലുള്ള വിശ്വാസം

അല്ലാഹുവിൻെറ യുക്തിയുടെ തേട്ടമനുസരിച്ചും, മുൻ കൂട്ടിയുള്ള അവൻെറ അറിവനുസരിച്ചും പ്രപഞ്ച സൃഷ്ടികൾക്ക് അല്ലാഹു നിശ്ചയിച്ചിട്ടുള്ള വിധി നിർണ്ണയമാണ് ഖദ്ർ.
ഖദ്റിലുള്ള വിശ്വാസം നാല് കാര്യങ്ങൾ ഉൾകൊള്ളുന്നു:
ഒന്ന്: അല്ലാഹുവിൻെറ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടതോ, അവൻെറ അടിമകളുടെ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടതോ ആയിട്ടുള്ള എല്ലാ കാര്യങ്ങളെയും ശാശ്വതമായി മൊത്തത്തിലും, വിശദമായിട്ടും അല്ലാഹു അറിഞ്ഞിട്ടുണ്ടെന്ന് നാം വിശ്വസിക്കുക.
രണ്ട്: ഈ കാര്യങ്ങളെല്ലാം തന്നെ അല്ലാഹു അവൻെറ സുരക്ഷിതമായ ഫലകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടെന്ന് നാം വിശ്വസിക്കുക. ഈ രണ്ട് കാര്യങ്ങളെയുംപറ്റി അല്ലാഹു പറയുന്നു:

﴿ ﴾

“ആകാശങ്ങളിലും ഭൂമിയിലുമുള്ളത് അല്ലാഹു അറിയുന്നുണ്ടെന്ന് നിനക്ക് അറിഞ്ഞുകൂടേ? തീർച്ചയായും അത് ഒരു രേഖയിലുണ്ട്. തീർച്ചയായും അത് അല്ലാഹുവിന് എളുപ്പമുള്ള കാര്യമത്രേ” (ഹജ്ജ്: 70)

അബ്ദുല്ലാഇബ്നു അംറുബ്നുൽ ആസിൽ നിന്ന് നിവേദനം: പ്രവാചകതിരുമേനി(സ) പറയുന്നതായി ഞാൻ കേട്ടിരിക്കുന്നു. “ആകാശഭൂമികളെ സൃഷ്ടിക്കുന്നതിന് അമ്പതിനായിരം വർഷ

ങ്ങൾക്ക് മുമ്പ് അല്ലാഹു സൃഷ്ടികളുടെ ഖദ്റുകൾ രേഖപ്പെടുത്തി വെച്ചിരിക്കുന്നു" (മുസ്ലിം)

മൂന്ന്: അല്ലാഹുവിൻെറ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടതോ, അവൻെറ അടിമകളുടെ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടതോ ആയിട്ടുള്ള എല്ലാ പ്രവർത്തനങ്ങളും അല്ലാഹുവിൻെറ മശീഅത്തനുസരിച്ചായിരിക്കും സംഭവിക്കുകയെന്ന് വിശ്വസിക്കുക. അല്ലാഹുവിൻെറ പ്രവർത്തനത്തെപ്പറ്റി പറയുന്നു:

﴿ ﴾

"നിൻെറ രക്ഷിതാവ് താൻ ഉദ്ദേശിക്കുന്നത് സൃഷ്ടിക്കുകയും, (ഇഷ്ടമുള്ളത്) തെരെഞ്ഞെടുക്കുകയും ചെയ്യുന്നു" (ഖസസ്: 68)

﴿ ﴾

"അല്ലാഹു താൻ ഉദ്ദേശിക്കുന്നതെന്തോ അത് പ്രവർത്തിക്കുന്നു" (ഇബ്രാഹിം: 27)

﴿ ﴾

"ഗർഭാശയങ്ങളിൽ താനുദ്ദേശിക്കുന്ന വിധത്തിൽ നിങ്ങളെ രൂപപ്പെടുത്തുന്നത് അവനത്രേ" (ആലു ഇംറാൻ: 6)

സൃഷ്ടികളുടെ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടുകൊണ്ട് പറയുന്നു:

﴿ ﴾

"അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ നിങ്ങളുടെ മേൽ അവർക്കവൻ ശക്തി നൽകുകയും, നിങ്ങളോടവർ യുദ്ധത്തിലേർപ്പെടുകയും ചെയ്യുമായിരുന്നു" (നിസാഅ്: 90)

﴿ ﴾

"നിൻെറ രക്ഷിതാവ് ഉദ്ദേശിച്ചിരുന്നെങ്കിൽ അവരത് ചെയ്യുമായിരുന്നില്ല. അതുകൊണ്ട് അവർ കെട്ടിച്ചമക്കുന്ന കാര്യങ്ങളുമായി അവരെ നീ വിട്ടേക്കുക" (അൻആം: 112)

നാല്: സർവ്വചരാചരങ്ങളും അവയുടെ ചലനങ്ങളിലും, വിശേഷണങ്ങളിലും ദാത്തിലും അല്ലാഹുവിൻെറ സൃഷ്ടികളാണെന്ന് വിശ്വസിക്കുക. അല്ലാഹു പറയുന്നു:

﴿ ﴾

"അല്ലുഹു എല്ലാ വസ്തുക്കളുടെയും സ്രഷ്ടാവാകുന്നു. അവൻ എല്ലാ വസ്തുക്കളുടെ മേലും കൈകാര്യകർത്താവുമാകുന്നു" (സുമർ: 62)

﴿ ﴾

"ഓരോ വസ്തുവെയും അവൻ സൃഷ്ടിക്കുകയും, അതിനെ അവൻ ശരിയാംവണ്ണം വ്യവസ്ഥപ്പെടുത്തുകയും ചെയ്തിരിക്കുന്നു" (ഫുർഖാൻ: 2)

﴿ ﴾

"അല്ലാഹുവാണല്ലോ നിങ്ങളെയും നിങ്ങൾ നിർമ്മിക്കുന്നവയെയും സൃഷ്ടിച്ചത്" (സ്വഫ്ഫാത്ത്: 96)
നാം മുകളിൽ വിശദീകരിച്ചത് പ്രകാരമുള്ള ഖദ്റിലുള്ള വിശ്വാസം സൃഷ്ടികൾക്ക് മശീഅത്തും തെരെഞ്ഞെടുക്കാവാനുള്ള അധികാരവും, അതിനുള്ള കഴിവും നിഷേധിക്കുന്നില്ല. കാരണം ഇസ്ലാമിക പ്രമാണങ്ങളും, സംഭവങ്ങളും അത് അംഗീകരിക്കുന്നുണ്ട്.
പ്രാമാണിക തെളിവുകൾ:

﴿ ﴾

"വല്ലവനും ഉദ്ദേശിക്കുന്ന പക്ഷം തൻെറ രക്ഷിതാവിങ്കലേക്കുള്ള മടക്കത്തിനെറ മാർഗം അവൻ സ്വീകരിക്കട്ടെ" (നബഅ്:29)

﴿ ﴾

"നിങ്ങൾ ഇച്ഛിക്കും വിധം നിങ്ങൾക്ക് നിങ്ങളുടെ കൃഷിയിടത്തിൽ ചെല്ലാവുന്നതാണ്" (അൽബഖറ: 223)

“അതിനാൽ നിങ്ങൾക്ക് സാധ്യമായവിധം അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുക. നിങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്യുക” (തഗാബുൻ: 16)

“അല്ലാഹു ഒരാളോടും അയാളുടെ കഴിവിൽപെട്ടതല്ലാതെ ചെയ്യാൻ നിർബ്ബന്ധിക്കുകയില്ല. ഓരോരുത്തർ പ്രവർത്തിച്ചതിൻെറ സൽഫലം അവരവർക്കു തന്നെ” (അൽബഖറ: 286)

## സംഭവങ്ങൾ:

എല്ലാ മനുഷ്യനും തനിക്ക് മശീഅത്തും കഴിവും ഉണ്ടെന്നുള്ളത് അറിയുന്നു. അതനുസരിച്ചവൻ ഒരു കാര്യം പ്രവർത്തിക്കുകയും പ്രവർത്തിക്കാതിരിക്കുകയും ചെയ്യുന്നു. നടത്തം പോലെയുള്ള തൻെറ ഉദ്ദേശമനുസരിച്ച് ഉണ്ടാകുന്നതും, വിറപോലെയുള്ള തൻെറ ഉദ്ദേശമില്ലാതെ സംഭവിക്കുന്നതും അവൻ തിരിച്ചറിയുന്നതും ഇത്പോലെയാണ്. എന്നാൽ സൃഷ്ടികളുടെ മശീഅത്തും കഴിവും അല്ലാഹുവിൻെറ മശീഅത്തും കഴിവ് കൊണ്ടുമാണ് സംഭവിക്കുന്നതെന്ന് മാത്രം. അല്ലാഹു പറയുന്നു:

“അതായത് നിങ്ങളുടെ കൂട്ടത്തിൽ നിന്ന് നേരെ നിലകൊള്ളാൻ ഉദ്ദേശിച്ചവർക്ക് വേണ്ടി. ലോകരക്ഷിതാവായ അല്ലാഹു ഉദ്ദേശിക്കുന്നുവെങ്കിലല്ലാതെ നിങ്ങൾ ഉദ്ദേശിക്കുകയില്ല” (തക്വീർ: 28-29) കാരണം പ്രപഞ്ചം മുഴുവനും അല്ലാഹുവിൻെറ ഉടമസ്ഥതയിലാണ്, അത്കൊണ്ട്തന്നെ അതിലുള്ള യാതൊന്നും തന്നെ അവൻെറ മശീഅത്തിലും കഴിവിലും പെടാത്തതായി ഇല്ല.

മുകളിൽ നാം വിവരിച്ചത് പോലെയുള്ള ഖദ്റിലുള്ള വിശ്വാസം കൊണ്ട് ഒരു അടിമക്ക് നിർബ്ബന്ധകാര്യങ്ങൾ ഉപേക്ഷിക്കുവാനും, നിഷിദ്ധമായ കാര്യങ്ങൾ പ്രവർത്തി ക്കുവനുമുള്ള തെളിവ് ഇല്ല. ആയതിനാൽ ഖദ്റ് കൊണ്ട് തെളിവ് പിടിക്കൽ താഴെ വരുന്ന കാര്യങ്ങളാൽ നിരർത്ഥകമാണ്.

ഒന്ന്: അല്ലാഹു പറയുന്നു:

﴿ ﴾

"ആ ബഹുദൈവാരാധകർ പറഞ്ഞേക്കും; അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ ഞങ്ങളോ, ഞങ്ങളുടെ പിതാക്കളോ (അല്ലാഹുവോട്) പങ്കുചേർക്കുമായിരുന്നില്ല; ഞങ്ങൾ യാതൊന്നും നിഷിദ്ധമാക്കുമായിരുന്നില്ല എന്ന്. ഇതേ പ്രകാരം അവരുടെ മുൻഗാമികളും നമ്മുടെ ശിക്ഷ ആസ്വദിക്കുന്നത് വരെ നിഷേധിച്ചുകളയുകയുണ്ടായി. പറയുക: നിങ്ങളുടെ പക്കൽ വല്ല വിവരവുമുണ്ടോ? എങ്കിൽ ഞങ്ങൾക്ക് നിങ്ങൾ അതൊന്ന് വെളിപ്പെടുത്തിത്തരൂ. ഊഹത്തെ മാത്രമാണ് നിങ്ങൾ പിന്തുടരുന്നത്. നിങ്ങൾ അനുമാനിക്കുക മാത്രമാണ് ചെയ്യുന്നത്" (അൻആം: 148) അവർക്ക് ഖദ്റിൽ തെളിവുണ്ടായിരുന്നെങ്കിൽ അവരെ അല്ലാഹു ശിക്ഷ ആസ്വദിപ്പിക്കുമായിരുന്നില്ല.

രണ്ട്:

﴿ ﴾

"സന്തോഷ വാർത്ത അറിയിക്കുന്നവരും, താക്കീത് നൽകുന്നവരുമായ ദൂതന്മാരായിരുന്നു അവർ. ആ ദൂതന്മാർക്ക് ശേഷം ജ

നങ്ങൾക്ക് അല്ലാഹുവിന്നെതിരിൽ ഒരു ന്യായവും ഇല്ലാതിരിക്കുവാൻ വേണ്ടിയാണത്. അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു" (നിസാഅ്: 165)
യഥാർത്ഥ വിശ്വാസം സ്വീകരിക്കാത്തവർക്ക് ഖദ്റിൽ തെളിവുണ്ടായിരുന്നെങ്കിൽ പ്രവാചകന്മാരെ അയച്ചാലും അവരുടെ ഖദ്ർ വ്യത്യാസപ്പെടില്ല. കാരണം പ്രവാചകന്മാരുടെ നിയോഗത്തിന് ശേഷവും അവരുടെ ഖദ്ർ സംഭവിക്കുന്നതാണ്.
മൂന്ന്: അലി(റ)വിൽ നിന്ന് നിവേദനം: പ്രവാചക തിരുമേനി(സ) പറഞ്ഞു: "സ്വർഗത്തിലോ നരകത്തിലോ തന്റെറ സ്ഥാനം നിർണ്ണയിക്കാത്തതായിട്ട് നിങ്ങളിൽ ഒരാളും തന്നെയില്ല. അപ്പോൾ അവരിൽ ഒരാൾ ചോദിച്ചു: "അല്ലയോ പ്രവാചകരെ, നമ്മൾ ഒന്നിനേയും ആശ്രയിക്കേണ്ടതില്ലെ? അപ്പോൾ തിരുമേനി(സ) പറയുകയുണ്ടായി: "അങ്ങിനെയല്ല, നിങ്ങൾ എല്ലാ എളുപ്പമായ മാർഗത്തിലൂടെയും പ്രവർത്തിക്കുക" പിന്നീട് ഈ ആയത്ത് പാരായണം ചെയ്തു. ( ) "എന്നാൽ ഏതൊരാൾ ദാനം നൽകുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്താൽ" (ലൈൽ: 5)" (ബുഖാരി, മുസ്‌ലിം. ഈ ഹദീസ് ബുഖാരി യുടേതാണ്) ഇവിടെ പ്രവാചകൻ പ്രവർത്തിക്കുവാനാണ് കൽപിക്കുന്നത്.
നാല്: അല്ലാഹു തന്റെറ അടിമകളോട് ചില കാര്യങ്ങൾ കൽപിക്കുകയും, ചിലത് വിരോധിക്കുകയും ചെയ്തിട്ടുണ്ട്. ഒരടിമക്കും സാധിക്കുന്നതല്ലാതെ അല്ലാഹു കൽപിക്കുകയില്ല. അല്ലാഹു പറയുന്നു: ( ) "നിങ്ങൾക്ക് സാധ്യമായവിധം അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുക" (തഗാബുൻ: 16)
( ) "അല്ലാഹു ഒരാളോടും അയാളുടെ കഴിവിൽ പെട്ടതല്ലാതെ ചെയ്യാൻ നിർബ്ബന്ധിക്കുകയില്ല." (അൽബഖറ: 286)
അടിമകൾ കർമ്മങ്ങളാൽ നിർബ്ബന്ധിപ്പിക്കപ്പെട്ടവനാണെങ്കിൽ തന്റെറ കഴിവിൽ പെടാത്ത കാര്യംപോലും ചെയ്തു തീർക്കുവാൻ നിർബ്ബന്ധിച്ചേൽപിക്കപ്പെട്ടവനാകും. ഇത് നിരർത്ഥകമാണ്. ഈ കാരണം കൊണ്ട് തന്നെയാണ് അറിവില്ലാതെയോ,

മറന്ന് കൊണ്ടോ, അല്ലെങ്കിൽ നിർബ്ബന്ധിപ്പിക്കപ്പെട്ടത് കൊണ്ടോ ചെയ്യുന്ന പ്രവർത്തനങ്ങൾക്ക് അവൻെറമേൽ കുറ്റമില്ല, അവനെ അതിൽ നിന്ന് അല്ലാഹു ഒഴിവാക്കുന്നതാണ്.
അഞ്ച്: ഈ ലോകത്ത് മനുഷ്യൻ തനിക്ക് അനുയോജ്യമായ കാര്യങ്ങൾ തെരെഞ്ഞെടുക്കുകയും, ആവശ്യമില്ലാത്തത് ഉപേക്ഷിക്കുകയും ചെയ്യുന്നു. ഇങ്ങനെ ചെയ്യുന്ന മനുഷ്യൻ പരലോകത്തിൻെറ കാര്യത്തിൽ മാത്രം ഖദ്റ് എന്ന് പറഞ്ഞ് യഥാർത്ഥ മാർഗം അന്വേഷിക്കുന്നതിനെ അവഗണിക്കുന്നത് ശരിയാണോ? ഇരു ലോകത്തിൻെറയും കാര്യം ഒരുപോലെയല്ലേ നാം പരിഗണിക്കേണ്ടത്?

## ഉദാഹരണം:

ഒന്ന്: മനുഷ്യൻെറ മുന്നിൽ രണ്ട് പാതകളുണ്ട്. അതിലൊരു പാത മനുഷ്യനെ കൊണ്ടെത്തിക്കുന്നത് അക്രമത്തിൻെറയും, കൊള്ളയുടെയും, മനുഷ്യരുടെ അഭിമാനം പിച്ചിചീന്തുകയും, അന്യായമായി ജനങ്ങളെ കശാപ് ചെയ്യുകയും ചെയ്യുന്ന നാട്ടിലേക്കാണ്. എന്നാൽ രണ്ടാമത്തെ വഴി നല്ല നിർഭയത്വമുള്ള, മനുഷ്യരെ ആദരിക്കുകയും ബഹുമാനിക്കുകയും, അവരുടെ സമ്പത്തിനും, അഭിമാനത്തിനും വേണ്ട സംരക്ഷണം നൽകുകയും ചെയ്യുന്ന നാട്ടിലേക്കുള്ളതാണ്. ഇതിൽ ഏത് പാതയാണ് ബുദ്ധിയുള്ളവർ തിരഞ്ഞെടുക്കുക?
മനുഷ്യരാണെങ്കിൽ നാം രണ്ടാമതായി വിവരിച്ച പാതയായിരിക്കും തെരെഞ്ഞെടുക്കുക. ഒരിക്കലും ഒരാളും ഒന്നാമത്തെ പാതയിൽ പ്രവേശിക്കുകയില്ല. പിന്നെയെങ്ങിനെയാണ് മനുഷ്യൻ സ്വർഗലോകത്തിലേക്കെത്തിക്കുന്ന പാതയെ അവഗണിച്ച് കൊണ്ട് നരകത്തിൻെറ പാത തിരെഞ്ഞെടുക്കുന്നത്? എന്നിട്ട് ഖദ്റാണെന്ന് പറയുന്നത് ബുദ്ധിക്ക് യോജിച്ചതാണോ?
രണ്ട്: ഒരാൾക്ക് രോഗം വന്നാൽ അവൻ തൻെറ രോഗം സുഖപ്പെടുവാനായി തനിക്ക് ഉപദ്രവം ഉണ്ടാകുന്ന ഭക്ഷണം ഉപേക്ഷിക്കുന്നു, ഡോക്ടർ കുറിക്കുന്ന ഔഷധം കൃത്യമായി ഉപയോഗിക്കുന്നു. എന്ത്കൊണ്ട് രോഗം വരുമ്പോൾ മരുന്ന് ഉപ

യോഗിക്കാതെ ഡോക്ടറെ കാണാതെ തൻെറ വിധിയാണെന്ന് പറഞ്ഞ് കൊണ്ട് അവൻ വീട്ടിൽ ഇരിക്കുന്നില്ല? കാര്യം ഇപ്രകാരമായിരിക്കേ, അല്ലാ ഹുവിൻെറയും പ്രവാചകന്മാരുടെയും നിയമങ്ങൾ കാറ്റിൽ പറത്തി തൻെറ വിധിയാണെന്ന് പറഞ്ഞ് പരലോകത്തിൻെറ കാര്യം മാത്രം അവഗണിക്കുന്നത് ഏത് ബുദ്ധിയാണ് ശരിവെക്കുക?

ആറ്: തെറ്റുകൾ പ്രവർത്തിക്കുവാനും, നിർബ്ബന്ധ ബാധ്യതകളിൽ നിന്ന് ഒഴിവാകാനും വേണ്ടി ഖദ്റിനെ തെളിവ് പിടിക്കുന്നവർ ചിന്തിക്കുക:, ഒരാൾ വന്നിട്ട് മറ്റൊരാളുടെ ധനം അപഹരിക്കുകയും, ഉപദ്രവിക്കുകയും ചെയ്തതിന് ശേഷം പറയുന്നു: "നീ എന്നെ ആക്ഷേപിക്കരുത് കാരണം: ഞാൻ ഇങ്ങനെ ചെയ്യുന്നത് നിൻെറ വിധിയാണെന്ന്" പറഞ്ഞാൽ എന്തായിരിക്കും സ്ഥിതി? മറ്റൊരാൾ തൻെറ മേൽ അതിക്രമിക്കുന്നത് വിധിയാണെന്ന് അംഗീകരിക്കുവാൻ കഴിയാത്തവർ എങ്ങിനെയാണ് അല്ലാഹുവിൻെറ അവകാശത്തിൽ മാത്രം വിധിയാണെന്ന് പറഞ്ഞ് സമാധാനമടയുക?
അമീറുൽ മുഅ്മിനീൻ ഉമർ(റ)വിനെ തൊട്ട് പറയുന്നു: (കൈ ഛേദിക്കേണ്ട ഒരു കള്ളനെ ഉമർ(റ)വിൻെറ മുമ്പിൽ കൊണ്ട് വന്നപ്പോൾ അദ്ദേഹം കരഛേദം നടത്തുവാൻ ഉത്തരവിറക്കി. അപ്പോൾ മോഷ്ടാവ് പറഞ്ഞു: അല്ലയോ അമീറുൽ മുഅ്മിനീൻ ഞാൻ മോഷ്ടിച്ചത് അല്ലാഹു കണക്കാക്കിയിട്ടുള്ള വിധി പ്രകാരമാണ്" അപ്പോൾ ഉമർ(റ) പറഞ്ഞു: "അത്പോലെ ഞങ്ങൾ നിൻെറ കരഛേദം നടത്തുന്നതും അല്ലാഹു കണക്കാക്കിയ വിധി പ്രകാരം തന്നെയാണ്"

## ഖദ്റിലുള്ള വിശ്വാസത്തിനുള്ള ഫലങ്ങൾ:

ഒന്ന്: അല്ലാഹുവിൽ ഭരമേൽപിക്കുക. ഏതെങ്കിലും കാര്യങ്ങളുടെ കാരണങ്ങൾ പ്രവർത്തിക്കുമ്പോൾ ആ കാരണങ്ങളിൽ അഭയം പ്രാപിക്കാതെ അല്ലാഹുവിൽ അഭയം പ്രാപിക്കുക. കാരണം എല്ലാകാര്യങ്ങളും അല്ലാഹുവിൻെറ ഖദ്റ് അനുസരിച്ചാണ് സംഭവിക്കുന്നത്.

രണ്ട്: താൻ ഉദ്ദേശിക്കുന്ന കാര്യങ്ങൾ കരസ്ഥമാവുമ്പോൾ അതിൽ അഹങ്കരിക്കാതിരിക്കുക. കാരണം അത് കരഗതമായത് അല്ലാഹുവിൻെറ അനുഗ്രഹം കൊണ്ടാണ്. അതിൽ അതിശയോക്തി പ്രകടിപ്പിക്കുന്നത് ചിലപ്പോൾ അതിന് നന്ദി ചെയ്യുന്നതിനെ തൊട്ട് മറപ്പിച്ച് കളഞ്ഞേക്കും.

മൂന്ന്: ശാന്തി ലഭിക്കും. ആഗ്രഹിക്കുന്ന കാര്യങ്ങൾ ലഭിക്കാതെ, വെറുക്കുന്ന കാര്യങ്ങൾ സംഭവിക്കുമ്പോൾ സമനില തെറ്റിക്കാതെ അല്ലാഹുവിൻെറ ഖദ്റിൽ സംതൃപ്തി കണ്ടെത്തുക. കാരണം അത് ആകാശ ഭൂമികളുടെ ഉടമസ്ഥനായ അല്ലാഹുവിൻെറ വിധിയാണ്. അത് ഉണ്ടാവുകതന്നെ ചെയ്യും, അതിൽ യാതൊരു സംശയവും ഇല്ല. അല്ലാഹു പറയുന്നു:

﴾

﴿

"ഭൂമിയിലോ നിങ്ങളുടെ ദേഹങ്ങളിൽ തന്നെയോ യാതൊരാപത്തും ബാധിക്കുകയുണ്ടായിട്ടില്ല; അതിനെ നാം ഉണ്ടാക്കുന്നതിനുമുമ്പു തന്നെ ഒരു രേഖയിൽ ഉൾപ്പെട്ടു കഴിഞ്ഞിട്ടല്ലാതെ. തീർച്ചയായും അത് അല്ലാഹുവെ സംബന്ധിച്ചേടത്തോളം എളുപ്പമുള്ളതാകുന്നു. (ഇങ്ങനെ നാം ചെയ്തത്) നിങ്ങൾക്കു നഷ്ടപ്പെട്ടതിൻെറ പേരിൽ നിങ്ങൾ ദു:ഖിക്കാതിരിക്കുവാനും, നിങ്ങൾക്ക് അവൻ നൽകിയ തിൻെറ പേരിൽ നിങ്ങൾ ആഹ്ളാദിക്കാതിരിക്കുവാനും വേണ്ടിയാണ്. അല്ലാഹു യാതൊരു അഹങ്കാരിയെയും ദുരഭിമാനിയെയും ഇഷ്ടപ്പെടുകയില്ല" (ഹദീദ്: 22-23) പ്രവാചക തിരുമേനി(സ) പറയുന്നു:

)

( (

"ഒരു സത്യ വിശ്വാസിയുടെ കാര്യം അൽഭുതം തന്നെയാണ്. അവൻെറ എല്ലാ കാര്യങ്ങളും നന്മയാണ്. ഇത് ഒരു മുഅ്മിനി നല്ലാതെ ലഭിക്കുകയില്ല. ഒരു സന്തോഷം അവനെ ബാധിച്ചാ ൽ അവനതിന് നന്ദി ചെയ്യുന്നു അപ്പോഴതവന് നന്മയാകുന്നു, ഒരു ബുദ്ധിമുട്ടവനെ പിടികൂടുകയാണെങ്കിൽ അവനതിൽ ക്ഷ മിക്കുന്നതിനാൽ അതവന് നന്മയായി ഭവിക്കുന്നു" (മുസ്ലിം)

## ഖദ്റിൽ രണ്ട് വിഭാഗം പിഴച്ച് പോയിരിക്കുന്നു:

ഒന്ന്: ജബരിയാക്കൾ: (സൃഷ്ടികൾ മുഴുവനും പ്രവർത്തനങ്ങ ൾ ചെയ്യുവാൻ നിർബ്ബന്ധിതരാണ്. അവന് തിരഞ്ഞെടുക്കുവാ നുള്ള സ്വാതന്ത്ര്യമോ കഴിവോ ഇല്ലെന്നാണവർ വാദിക്കുന്നത്)

രണ്ട്: ഖദ്രിയാക്കൾ: (സൃഷ്ടികൾ തൻെറ സ്വാതന്ത്ര്യവും കഴിവും ഉപയോഗിച്ചാണ് പ്രവർത്തിക്കുന്നത്, അതിൽ അല്ലാഹു വിൻെറ മശീഅത്തിനും കഴിവിനും യാതൊരു സ്വാധീനവും ഇല്ലെന്ന് വാദിക്കുന്നവർ)

ജബരിയാക്കൾക്കുള്ള മറുപടി:
സൃഷ്ടികൾക്ക് മശീഅത്തും, ഉദ്ദേശവും ഉണ്ടെന്ന് അല്ലാഹു ഖുർആനിലൂടെ സ്ഥാപിക്കുന്നു. മാത്രമല്ല പ്രവർത്തനങ്ങളെ സൃഷ്ടികളിലേക്ക് ചേർക്കുകയും ചെയ്യുന്നു. അല്ലാഹു പറയുന്നു:

﴿ ﴾

"നിങ്ങളിൽ ഇഹലോകത്തെ ലക്ഷ്യമാക്കുന്നവരുണ്ട്, പരലോക ത്തെ ലക്ഷ്യമാക്കുന്നവരും നിങ്ങളിലുണ്ട്" (ആലുഇംറാൻ: 152)

﴾

﴿

"പറയുക: സത്യം നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ളതാകു ന്നു. അതിനാൽ ഇഷ്ടമുള്ളവർ വിശ്വസിക്കട്ടെ. ഇഷ്ടമുള്ളവർ

അവിശ്വസിക്കട്ടെ, അക്രമികൾക്കു നാം നരകാഗ്നി ഒരുക്കിവെച്ചിട്ടുണ്ട് അതിൻെറ 'കൂടാരം' അവരെ വലയം ചെയ്തിരിക്കുന്നു" അൽകഅ്ഫ്: 29)

"വല്ലവനും നല്ലത് പ്രവർത്തിച്ചാൽ അതിൻെറ ഗുണം അവനു തന്നെയാകുന്നു. വല്ലവനും തിന്മ ചെയ്താൽ അതിൻെറ ദോഷവും അവന് തന്നെ. നിൻെറ രക്ഷിതാവ് (തൻെറ) അടിമകളോട് അനീതി കാണിക്കുന്നവനേ അല്ല" (ഫുസ്സിലത്ത്:46)
എല്ലാ മനുഷ്യരും തൻെറ ഉദ്ദേശത്തോടെ തെരഞ്ഞെടുത്ത് പ്രവർത്തിക്കുവാൻ കഴിയുന്ന പ്രവർത്തനങ്ങളും, തൻെറ ഉദ്ദേശമോ, ആഗ്രഹമോ കൂടാതെ സംഭവിക്കുന്ന പ്രവർത്തനവും തമ്മിലുള്ള വ്യത്യാസം തിരിച്ചറിയുന്നു. ഉദാഹരണമായി: ഭക്ഷണം കഴിക്കുവാനും, ക്രയവിക്രയം നടത്തുവാനും താൻെറ ഉദ്ദേശത്തോടെ സാധിക്കുന്നു. എന്നാൽ ഒരു ഉദ്ദേശവും കൂടാതെ സംഭവിക്കുന്നതാണ് പനി വരുമ്പോഴുള്ള വിറയൽ, അത്പോലെ വീടിൻെറ തട്ടിൽനിന്ന് കാൽ തെന്നിവീഴുന്നത് പോലെയുള്ളത്.

ഖദ്രിയ്യാക്കൾക്കുള്ള മറുപടി: തീർച്ചയായും അല്ലാഹുവാണ് എല്ലാത്തിൻെറയും സൃഷ്ടാവ്, എല്ലാം അവൻെറ ഉദ്ദേശപ്രകാരമാണ് സംഭവിക്കുന്നത്. അത്പോലെ സൃഷ്ടികളുടെ പ്രവർത്തനങ്ങൾ സംഭവിക്കുന്നത് അല്ലാഹുവിൻെറ ഉദ്ദേശത്തിനനുസരിച്ചാണെന്ന് വിശുദ്ധഖുർആൻ പറയുന്നു:

“അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവരുടെ (ദൂതന്മാരുടെ) പിൻഗാമികൾ വ്യക്തമായ തെളിവ്വന്ന് കിട്ടിയതിന് ശേഷവും (അന്യോന്യം) പോരടിക്കുമായിരുന്നില്ല. എന്നാൽ അവർ ഭിന്നിച്ചു. അങ്ങിനെ അവരിൽ വിശ്വസിച്ചവരും, നിഷേധിച്ചവരുമുണ്ടായി. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവർ പോരടിക്കുമായിരുന്നില്ല. പക്ഷേ, അല്ലാഹു താനുദ്ദേശിക്കുന്നത് ചെയ്യുന്നു” (അൽ ബഖറ: 253) വിശുദ്ധഖുർആൻ പറയുന്നത് ശ്രദ്ധിക്കുക:

“നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഓരോ ആൾക്കും തൻെറ സന്മാർഗം നാം നൽകുമായിരുന്നു. എന്നാൽ ‘ജിന്നുകൾ. മനുഷ്യർ എന്നീ രണ്ട് വിഭാഗത്തെയും കൊണ്ട് ഞാൻ നരകം നിറക്കുക തന്നെ ചെയ്യും’ എന്ന എൻെറ പക്കൽ നിന്നുള്ള വാക്ക് സ്ഥിരപ്പെട്ട് കഴിഞ്ഞിരിക്കുന്നു” (സജദ: 13)

പ്രപഞ്ചത്തിൻെറ മുഴുവൻ അധികാരവും അല്ലാഹുവിനാണ്. ഈ പ്രപഞ്ചത്തിൽ തന്നെയുള്ള മനുഷ്യർ മുഴുവനും അല്ലാഹുവിൻെറ അധികാരത്തിൽപ്പെട്ടതാണ്. ഒരു അടിമക്കും തന്നെ ഒരു രാജാവിൻെറ കീഴിൽ ജീവിക്കുമ്പോൾ അവൻെറ ഉദ്ദേശവും, അനുവാദവും കൂടാതെ യാതൊന്നും പ്രവർത്തിക്കുവാൻ ഒരിക്കലും സാധ്യമല്ല.

# أهداف العقيدة الإسلامية
# ഇസ്ലാമിക വിശ്വാസത്തിന്റെ ലക്ഷ്യങ്ങൾ

ഇസ്ലാമിക വിശ്വാസങ്ങൾക്ക് ഒരുപാട് ലക്ഷ്യങ്ങളുണ്ട്. അതിൽ ചിലത് താഴെ വിവരിക്കാം.

ഒന്ന്: ആരാധനകൾ മുഴുവനും അല്ലാഹുവിന് മാത്രം നിഷ്ക ളങ്കമായി ചെയ്യുക. കാരണം അവനാണ് സൃഷ്ടാവ് അവന് യാതൊരു പങ്കുകാരനുമില്ല. ആയതിനാൽ ആരാധനകളും ഉദ്ദേ ശങ്ങൾ മുഴുവനും അവന് മാത്രമാക്കേണ്ടതുണ്ട്.

രണ്ട്: യഥാർത്ഥ വിശ്വാസത്തിൽ നിന്നും ഹൃദയത്തെ തെറ്റിച്ച് കളയുന്ന നിരർത്ഥകമായ ചിന്തകളിൽ നിന്നും ഹൃദയത്തെ സംശുദ്ധമാക്കുക. കാരണം ഈ വിശ്വാസം കുടികൊള്ളാത്ത ഹൃദയത്തിൻെറ ഉടമ യാതൊരു വിശ്വാസവും ഇല്ലാതെ കണ്ട തിനെയെല്ലാം വാരിപുണർന്ന് ആരാധിക്കുവനോ, അതല്ലെങ്കിൽ അന്ധവിശ്വാസങ്ങളും, കെട്ട്കഥകളും അടങ്ങിയിട്ടുള്ള വിശ്വാ സങ്ങളിൽ മുഖം കുത്തി വീണവരോ ആയിട്ടുള്ളവരായിരിക്കും.

മൂന്ന്: മാനസികമായിട്ടും, ചിന്താപരമായിട്ടും മനസിന് ശാന്തി ലഭിക്കുന്നു. ഇങ്ങനെയുള്ള വിശ്വാസിയുടെ മനസിന് അസ്വ സ്ഥതയോ, ചിന്തക്ക് മാറ്റമോ സംഭവിക്കുകയില്ല. കാരണം അവൻ എല്ലാം നിയന്ത്രിച്ച് കൊണ്ടിരിക്കുന്ന രക്ഷിതാവായ, ഇ സ്ലാമിക നിയമദാതാവായ യുക്തിമാനുമായിട്ടുള്ളവനിൽ തൃപ്തിയടയുന്നു, അല്ലാഹുവിൻെറ ഖദ്റിൽ അവൻ സമാധാ നം കണ്ടെത്തുകയും, ഇസ്ലാം മതത്തിന് വേണ്ടി അവൻെറ

ഹൃദയം വിശാലാവുകയും ചെയ്യുന്നതോടൊപ്പം അല്ലാഹുവിന് പകരമായി അവൻ യാതൊന്നും ആഗ്രഹിക്കുന്നില്ല.
നാല്: യഥാർത്ഥ രൂപത്തിൽ അല്ലാഹുവിനെ ആരാധിക്കുന്നതിൽ നിന്നും, സൃഷ്ടികളോട് പെരുമാറുന്നതിൽ നിന്നും തെറ്റിച്ച് കളയുന്ന പ്രവർത്തനങ്ങളിൽ നിന്നും, ഉദ്ദേശങ്ങളിൽ നിന്നും സുരക്ഷിതാമാവുക. കാരണം പ്രവാചകന്മാരിലുള്ള വിശ്വസം എന്ന അടിത്തറയിൽപെട്ടത് തന്നെയാണ് ഉദ്ദേശങ്ങളിലും പ്രവർത്തനങ്ങളിലും അവരെ പിൻപറ്റുകയെന്നുള്ളത്.

അഞ്ച്: കാര്യങ്ങളിൽ എല്ലാം തന്നെ സ്ഥൈര്യവും, പരിശ്രമവും പ്രകടിപ്പിക്കുക. ഇത്മൂഖേന പ്രതിഫലം കാംക്ഷിച്ച് കൊണ്ട് മുഴുവൻ സൽകർമ്മങ്ങളും ചെയ്യുവാനുള്ള അവസരം ലഭിക്കുന്നു. തെറ്റു ചെയ്യുവാനുള്ള അവസരങ്ങളെല്ലാം സംജാതമാവുമ്പോൾ അല്ലാഹുവിൻെറ ശിക്ഷ ഭയന്ന് കൊണ്ട് അതിൽ നിന്ന് വിട്ട്നിൽക്കുന്നു. കാണം അവൻെറ മനസ്സിൽ അവസാന നാളിൽ എല്ലാവരെയും ഉയർത്തെഴുന്നേൽപിച്ച് അവരുടെ കർമ്മങ്ങൾക്കനുസരിച്ച് പ്രതിഫലം നൽകും എന്നുള്ള വിശ്വാസം രൂഢമൂലമായിട്ടുണ്ട്.

﴿ ﴾

"ഓരോരുത്തർക്കും അവരവർ പ്രവർത്തിച്ചതിൻെറ ഫലമായി പല പദവികളുണ്ട്. അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി നിൻെറ രക്ഷിതാവ് ഒട്ടും അശ്രദ്ധനല്ല" (അൻആം: 132)
ഈ ലക്ഷ്യത്തെ പ്രവാചകൻ(സ) താഴെ വരുന്ന ഹദീസിൽ പ്രോൽസാഹിപ്പിക്കുന്നത് നാം ശ്രദ്ധിക്കുക.

)

*

നബി(സ) പറഞ്ഞു: "ദുർബ്ബലനായ വിശ്വാസിയേക്കാൾ ഉത്തമ നും അല്ലാഹു ഇഷ്ടപ്പെടുന്നതും ശക്തനായ വിശ്വാസിയേയാ ണ്, എല്ലാറ്റിലും നന്മയുണ്ട്. നിനക്ക് ഉപകാരമുള്ള കാര്യത്തെ തൊട്ട് നീ പരിശ്രമിക്കുക, അല്ലാഹുവിനോട് സഹായം ചോദി ക്കുക, നിനക്ക് ബാധിച്ച കാര്യത്തെ കുറിച്ച് നീ അശക്തനാ കരുത്. അത്പോലെ ഞാൻ ഇങ്ങനെ പ്രവർത്തിച്ചിരുന്നെങ്കിൽ ഇങ്ങനെ സംഭവിക്കുമായിരുന്നുവെന്ന് പറയരുത്. പക്ഷെ, നീ പറയേണ്ടത് അല്ലാഹു വിധിച്ചതും, അവൻ ഉദ്ദേശിച്ചതും അവ ൻ പ്രവർത്തിച്ചുവെന്നാണ്, കാരണം (എങ്കിൽ)എന്ന വാക്ക് പി ശാചിൻെറ പ്രവർത്തനത്തെയാണ് തുടക്കം കുറിക്കുന്നത്" (മുസ്ലിം)

ആറ്: തൻെറ മതത്തിൽ തന്നെ സ്ഥിരമായി നിൽകുവാനും, അതിൻെറ മാർഗത്തിൽ വരുന്ന ബുദ്ധിമുട്ടുകളിൽ ഉറച്ചു നിൽ ക്കുവാനുമായി വിലയേറിയതും, നിസ്സാരവുമായ എല്ലാം ചിലവ ഴിക്കുവാൻ തയ്യാറുള്ള ഒരു ശക്തമായ സമുദായത്തെ വാർ ത്തെടുക്കുവാനും സാധിക്കുന്നു. അല്ലാഹു ഇതിനെപ്പറ്റി പറയുന്നു:

﴾ ﴿

"അല്ലാഹുവിലും അവൻെറ ദൂതനിലും വിശ്വസിക്കുകയും പി ന്നീട് സംശയിക്കാതിരിക്കുകയും, തങ്ങളുടെ സ്വത്തുകളും ശരീ രങ്ങളും കൊണ്ട് അല്ലാഹുവിൻെറ മാർഗത്തിൽ സമരം നടത്തു കയും ചെയ്തവരാരോ അവർ മാത്രമാകുന്നു സത്യവിശ്വാസി കൾ. അവർ തന്നെയാകുന്നു സത്യവാന്മാർ" (ഹുജുറാത്ത്: 15)

ഏഴ്: വ്യക്തികളേയും സമൂഹത്തെയും സംസ്കരിച്ച് കൊണ്ട് ഇരുലോക വിജയവും, അനുഗ്രഹങ്ങളും പ്രതിഫലവും കരഗതമാക്കുക. അല്ലാഹു പറയുന്നു:

“ഏതൊരു ആണോ പെണ്ണോ സത്യവിശ്വാസിയായിക്കൊണ്ട് സൽകർമ്മം പ്രവർത്തിക്കുന്ന പക്ഷം നല്ലൊരു ജീവിതം തീർച്ചയായും ആ വ്യക്തിക്ക് നാം നൽകുന്നതാണ്. അവർ പ്രവർത്തിച്ച് കൊണ്ടിരുന്നതിൽ ഏറ്റവും ഉത്തമമായതിന് അനുസൃതമായി അവർക്കുള്ള പ്രതിഫലം തീർച്ചയായും നാം അവർക്ക് നൽകുകയും ചെയ്യും” (നഹ്ൽ: 97)

ഇസ്ലാമിക വിശ്വാസങ്ങളുടെ ലക്ഷ്യങ്ങളിൽ അൽപം ചിലതാണ് നാം വിവരിച്ചത്. അല്ലാഹു നമുക്കും സർവ്വ മുസ്ലീങ്ങൾക്കും ഇത് യാഥാർത്ഥ്യമാക്കി തരട്ടെയെന്ന് പ്രാർത്ഥിക്കട്ടെ.